


# മലങ്കര സഭ

1996 - ജൂൺ



“പ. തോമ്മാശ്ലീഹാ
ഞങ്ങൾക്ക് വേണ്ടി അപേക്ഷിക്കണമേ!’

സെ. തോമസ് ദിനം
ജൂലൈ 3

FOR FAVOURS RECEIVED










George Zachariah & Family Thekkemala





Saramma Varghese Barbil




Jainy Rajan Eraviperoor





Saramma Philip Ayroor




George Issac Mavelikara

# മലങ്കരസഭ

**ദേവലോകം കോട്ടയം 38.**

**ലക്കം 6 പുസ്തകം 51**

**ജൂൺ 1996**




**Patron Saint**



# പൊതുജനം കഴുതയല്ല

ഒരു പൊതുതെരഞ്ഞെടുപ്പുകൂടി കഴിഞ്ഞു. ജനവിധി ആർക്ക് അനുകൂലമാണെങ്കിലും ഒരു കാര്യം തെളിയിച്ചു: ജനം കഴുതയല്ലെന്ന്. ഇതു രാഷ്ട്രീയത്തിൽ മാത്രമല്ല, മത, സാമുദായിക മേഖലകളിലും അംഗീകരിക്കാൻ വൈകിപ്പോയിരിക്കുന്ന സത്യമാണ്. ചാരായനിരോധനംപോലെയുള്ള ധീരനടപടികളെടുത്തിട്ടും ജനം അംഗീകരിക്കാതെപോയത് ജനം കഴുതമാത്രമല്ല, കള്ളപ്പൂച്ചകൂടി ആയതുകൊണ്ടാണെന്നു പറഞ്ഞേക്കാം. എന്നാൽ വസ്തുനിഷ്ഠമായ വിശകലനത്തിൽ മൂന്നു കാര്യങ്ങൾ വ്യക്തമാണ്.

1. ചാരായനിരോധനംപോലെയുള്ള ധീരനടപടികളെയും അവയ്ക്കുവേണ്ടി നിലകൊള്ളുന്ന കറ പുരളാത്ത വ്യക്തിത്വങ്ങളെയും ജാതി, കക്ഷി, രാഷ്ട്രീയങ്ങൾക്കതീതമായി ജനം അംഗീകരിക്കും.

2. താരപ്രഭയുടെയും വാചകക്കസർത്തിൻെറയും മറവിൽ അഴിമതിക്കസേരയിൽ ഇരിക്കുന്നവരെയും, ഇരിക്കുവാൻ ആഗ്രഹിക്കുന്നവരെയും ജനം നിഷ്ക്കരുണം പുറത്താക്കും.

3. ഒന്നോ രണ്ടോ പരിഷ്ക്കാരങ്ങളെയോ, വ്യക്തിത്വങ്ങളെയോ ആഭരണങ്ങൾപോലെ അണിഞ്ഞതുകൊണ്ടുമാത്രം ഒരു കൂട്ടുകെട്ടിനും ജനത്തെ മയക്കിയെടുക്കാൻ സാധ്യമല്ല.

ഈ മൂന്നു കാര്യങ്ങളിൽനിന്ന് മതനേതൃത്വം ഒത്തിരി പഠിക്കാനുണ്ട്. ഒരുപക്ഷേ പറഞ്ഞേക്കാം, രാഷ്ട്രീയത്തെയും മതത്തെയും ഒരുപോലെ കാണരുതെന്ന്. ഒരു പരിധിവരെ അതു ശരിയാണെങ്കിലും രണ്ടു മേഖലകളിലും നേതൃത്വശൈലിയുടെ മാനദണ്ഡങ്ങൾ സാമ്യമുള്ളവതന്നെയാണ്.

അഴിമതിക്കെതിരെ ഇടയലേഖനങ്ങളും ഏവൻഗേലിയോൻ പ്രസംഗങ്ങളും നല്ലതാണെങ്കിലും, ജനം തേടുന്നതും അംഗീകരിക്കുന്നതും അവയ്ക്കുപിന്നിലെ അനുയോജ്യരായ വ്യക്തിത്വങ്ങളെയാണ്. മാതൃകാപരമായ വ്യക്തിത്വങ്ങളെ കക്ഷി, സഭാ വ്യത്യാസങ്ങൾക്കതീതമായി അംഗീകരിച്ചാദരിക്കുവാനും അല്ലാത്തവരിൽനിന്ന് കുറഞ്ഞപക്ഷം അകന്നുനിൽക്കുവാനും ഉള്ള ബോധം ജനങ്ങൾക്കിന്നുണ്ട്. സ്ഥാപനങ്ങളുടെ ആരംഭത്തിനും പ്രവർത്തനത്തിനും, അവയിലെ പ്രവേശനത്തിനും, ഉദ്യോഗത്തിനും, മാനദണ്ഡങ്ങളും രൂപരേഖകളും ഉണ്ടെന്നുപറഞ്ഞാൽമാത്രം പോരാ, അത് അപ്രകാരം നടക്കുന്നു എന്നുകൂടി ജനത്തിനു ബോധ്യപ്പെടണം. അവർ കുഞ്ഞാടുകളാണെങ്കിലും, കഴുതകളല്ല: കുഞ്ഞാടുകളുടെ ധാർമ്മികരോഷത്തിനു മുമ്പിൽ ചിലപ്പോഴെങ്കിലും അധികാരാന്ധതയ്ക്ക് അടിയറവു പറയേണ്ടിവരും.

**ജെ. കെ.**

## ഇതളുകൾ


| | | |
|---|---|---|
| എഡിറ്റോറിയൽ | 3 | ജെ. കെ. |
| മലങ്കരസഭയിൽ ശാശ്വതസമാധാനം | 5 | ബസേലിയോസ് മാർത്തോമ്മാ മാത്യുസ് ദ്വിതീയൻ കാതോലിക്കബാവാ |
| ധ്യാനപംക്തി | 8 | ഡോ. യാക്കോബ് മാർ ഐറേനിയസ് മെത്രാപ്പോലീത്താ |
| മായാത്ത സ്മരണകൾ | 13 | ഏബ്രഹാം മാത്യു പുത്തൻകാവ് |
| മലങ്കരസഭയുടെ വലിയ തിരുമേനി | 15 | ഡീക്കൻ ജേക്കബ് തോമസ് കാരയ്ക്കൽ |
| പ്രഭാഷണ വേദി | 17 | ഫാ. ജോസഫ് സാമുവൽ കറുകയിൽ |
| സപ്തതി ആഘോഷിക്കുന്ന ശ്രേഷ്ഠ ഇടയൻ | 19 | ഫാ. ഫിലിപ്പൊസ് ഫിലിപ്പ് തേവർകാട്ടിൽ |
| ദൈവത്തെ തേടി | 20 | ബെൻസൺ ബേബി |
| കൗതുക കത്ത് | 21 | ഫാ. കെ. സി. മാത്യു |
| ബൈബിൾ ക്വിസ് | 21 | സാറാമ്മ സാമുവേൽ കൊർബാ |
| പത്രാധിപർക്കുള്ള കത്തുകൾ | 22 | |
| വാർത്തകൾ | 23 | |
| The Programme Orientation of the W. C. C. and the Orthodox Churches | 24 | Father Dr. K M George |
| സൺഡേസ്കൂൾ വാർത്തകൾ | 30 | |

# മലങ്കരസഭയിൽ ശാശ്വതസമാധാനം പുനഃസ്ഥാപിക്കുവാനുള്ള സുവർണ്ണാവസരം

## ബസേലിയോസ് മാർത്തോമ്മ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ

മാർത്തോമാശ്ലീഹായാൽ സ്ഥാപിതമായ മലങ്കര സഭയിൽ ശാശ്വത സമാധാനം പുനഃസ്ഥാപിക്കുവാനുള്ള സുവർണ്ണാവസരം ദൈവാനുഗ്രഹത്താൽ കൈവന്നിരിക്കുന്നു. ദൈവത്തിൻെറ കരം പ്രവർത്തിക്കുന്നത് ഭിന്നിപ്പിക്കുവാനല്ല, ഒന്നിപ്പിക്കുവാനാണ്. പരസ്പരം അടിപ്പിക്കുന്നതല്ല, അടുപ്പിക്കുന്നതാണ് ദൈവഹിതം. ചരിത്രഗതിയിൽ ആവിർഭവിച്ച വികാരാവേശം സൃഷ്ടിച്ച പുകമറകൾ സഭാമക്കളെ വ്യത്യസ്തവും വ്യക്തിപരവുമായ ഇഷ്ടാനിഷ്ടങ്ങളുടെ പ്രേരണയാൽ വ്യവഹാരങ്ങളിലേക്കും പരസ്പര വിദ്വേഷത്തിലേക്കും നയിച്ചു. ഇരുപത്തഞ്ചു ലക്ഷത്തിൽപരമുള്ള സഭാമക്കൾ വിഘടിക്കുകയും സഹോദരന്മാർ തമ്മിൽ ദൈവേഷ്ടത്തിനു വിപരീതമായി കലഹിക്കുകയുമുണ്ടായി. ഇന്ന് അതിൻെറയെല്ലാം ഒരു പരിസമാപ്തിയിൽ നാം എത്തിച്ചേർന്നിരിക്കുന്നു. ഈ അവസരത്തിൽ പരസ്പരമുള്ള വിദ്വേഷ പ്രകടനങ്ങൾക്കു യാതൊരു സ്ഥാനവുമില്ല. നമ്മുടെ പൊതു തെരഞ്ഞെടുപ്പുപോലും പ്രകടന വിമുക്തയായി എത്ര സമാധാനപരമായിട്ടാണ് നടന്നത്. അതിൻെറ ഗുണപാഠം സഭാമക്കളും ഉൾക്കൊള്ളേണ്ടതാണ്.

**ഈ അവസരത്തിൽ പരസ്പരമുള്ള വിദ്വേഷപ്രകടനങ്ങൾക്കു യാതൊരു സ്ഥാനവുമില്ല. നമ്മുടെ പൊതുതെരഞ്ഞെടുപ്പുപോലും പ്രകടനവിമുക്തയായി എത്ര സമാധാനപരമായിട്ടാണ് നടന്നത്. അതിൻെറ ഗുണപാഠം സഭാമക്കളും ഉൾക്കൊള്ളേണ്ടതാണ്.**

### വ്യക്തിയല്ല, സമുദായമാണ് വലുത്

ലക്ഷക്കണക്കിന് അംഗങ്ങൾ ഉൾക്കൊള്ളുന്ന ഒരു വലിയ സമുദായമാണ് നമ്മുടേത്. ഓരോ വ്യക്തിക്കും സ്വന്തമായ കാഴ്ചപ്പാടും വ്യക്തിത്വവുമുണ്ട്. ഒരു സമുദായത്തിൽ വ്യക്തിതാല്പര്യങ്ങൾ ഉണ്ടാകാം. പക്ഷേ അവയെ സമുദായതാല്പര്യത്തെ മുൻനിർത്തി നിയന്ത്രിക്കണം. വ്യക്തിതാത്പര്യങ്ങൾ കടിഞ്ഞാണില്ലാതെ പ്രകടിപ്പിക്കുവാൻ തുടങ്ങിയാൽ സമുദായത്തിൻെറ ഭദ്രതയുടെ അടിത്തറയിളകും. ശാഠ്യപൂർവ്വം ഏതാനും വ്യക്തികൾ തങ്ങളുടെ അഭിപ്രായങ്ങൾ മറ്റുള്ളവരുടെമേൽ അടിച്ചേല്പിക്കുകയുമരുത്. അത് പരമമായ ലക്ഷ്യത്തിലെത്തുവാൻ സഹായകരവുമല്ല. കൊള്ളേണ്ടവയെകൊണ്ടും തള്ളേണ്ടവയെ തള്ളിയും വിവേചനാപൂർവ്വം കാര്യങ്ങൾ നിർവഹിക്കുന്നതിലാണ് സംസ്കാരത്തിൻെറ നിലനില്പുപോലും.

### ലക്ഷ്യം പോലെ മാർഗ്ഗവും ശുദ്ധമായിരിക്കണം

മഹാത്മജിയുടെ സൂക്തം പോലെതന്നെ ലക്ഷ്യംപോലെ മാർഗവും ശുദ്ധമായിരിക്കണം. നാം ചിലപ്പോൾ ലക്ഷ്യത്തെ പ്രാപിക്കുവാൻ അശുദ്ധമായ മാർഗ്ഗം അവലംബിക്കാറുണ്ട്. അതുപോലെ മറിച്ചും. വ്യക്തിത്വത്തിൻെറ പരിശുദ്ധിയെ നാം സമാദരിക്കണം. ഒപ്പം മറ്റുള്ളവരുടെ അഭിപ്രായങ്ങളെ പാടെ അവഗണിക്കുകയുമരുത്. ഇതിനു നാം സാധാരണ പറയാറുള്ള ഒരു പ്രയോഗമാണ് പ്രതിപക്ഷ ബഹുമാനം. ജനാധിപത്യ വ്യവസ്ഥിതിയിൽ പ്രതിപക്ഷ ബഹുമാനത്തിന് വലിയ സ്ഥാനമുണ്ട്.

### അഹന്തയാണ് വലിയ ദോഷം

മനുഷ്യനെ മറ്റുള്ളവരുടെ ഹൃദയ ഗതികളെയും സ്ഥാനമാനങ്ങളെയും അവഗണിക്കുവാൻ പ്രേരിപ്പിക്കുന്ന ഒരു പ്രധാന ഘടകം അവൻെറ അഹന്തയാണ്. അത് നാശത്തിലേക്കുള്ള വഴി തെളിക്കുന്നു. ക്ഷമാസമ്പന്നരും സഹനശീലരുമായിട്ടുള്ള സാത്വികചിന്തകന്മാർ പലപ്പോഴും സ്വാർത്ഥമതികളായ അഹങ്കാരികളുടെ മുമ്പിൽ മൗനം അവലംബിക്കാറുണ്ട്. അഹംഭാവികൾ അവരെ പലപ്പോഴും അജ്ഞരായി മുദ്രയടിക്കുന്നു. അപ്പോഴും അഹംഭാവികൾ വിജയഭേരിമുഴക്കാറുമുണ്ട്. പക്ഷേ ഈ 'നിഗളം' വരാൻപോകുന്ന അധഃപതനത്തിന് വഴിതുറക്കുകയും ചെയ്യുന്നു.

### കർത്താവിൻെറ വാചാലമായ മൗനം

കർത്താവായ ക്രിസ്തുനാഥൻ പീലാത്തോസിൻെറയും മഹാപുരോഹിതന്മാരുടെയും മുമ്പിൽ മൗനം അവലംബിച്ചത് തനിക്ക് യാതൊന്നും പറയാനില്ലാഞ്ഞിട്ടല്ലായിരുന്നു. ആ മൗനം വാചാലമായിരുന്നു.

ഞാൻ സഹോദരനെക്കാൾ ശ്രേഷ്ഠനാണ് എന്നുള്ള ചിന്താഗതി ദൈവികമല്ല. ആരേയും നീ ഭോഷാ എന്നു വിളിക്കരുത്. എന്ന് യേശു തമ്പുരാൻ

അരുളിച്ചെയ്തിട്ടുണ്ട്. ന്യായശാസ്ത്രി യേശുവിനെ 'നല്ല ഗുരോ' എന്നു വിളിച്ചപ്പോൾ ദൈവം മാത്രമേ നല്ലവനായി ഉള്ളു എന്നായിരുന്നു യേശുവിന്റെ മറുപടി.

### എളിമയുടെ വലിപ്പം

വി. കുർബ്ബാനയിൽ പട്ടക്കാരൻ ബലഹീനനും പാപിയുമെന്ന് പറയാറുണ്ട്. ധനവാന്റെ പടിവാതിലിൽ അശരണനായി കിടന്ന ലാസറിനെ യേശു തമ്പുരാൻ കാണുന്നു. ധനവാനേക്കാൾ അയാളെയാണ് കർത്താവ് ബഹുമാനിക്കുന്നത് വിധവയുടെ രണ്ടു ചില്ലിക്കാശു ഏറ്റവും വലിയ നിക്ഷേപമായി താൻ കാണുകയുണ്ടായി. ദൈവത്തിന്റെ ദാനത്തിലല്ലാതെ ആർക്ക് എന്തിലാണു പുകഴുവാനുള്ളത്. ശൂന്യതയുടെ അഗ്രാസനത്തിൽ വാഴുവാനുള്ള അന്തസ്സാരശൂന്യമായ വെമ്പലല്ലേ, ഇന്നു ലോകമെമ്പാടും ദർശിക്കുന്നത്. വിശ്വമഹാകവിയായ രവീന്ദ്രനാഥടാഗോർ അദ്ദേഹത്തിന്റെ ആശ്രമകവാടത്തിൽ ഒരു വലിയ നിലക്കണ്ണാടി സ്ഥാപിച്ചിരുന്നു. അദ്ദേഹത്തോടു ഒരു സന്യാസി ഈ കണ്ണാടിയുടെ ലക്ഷ്യത്തെക്കുറിച്ചു ചോദിച്ചു. എന്തിനാണ് ഇവിടെ ഈ വലിയ കണ്ണാടി സ്ഥാപിച്ചിട്ടുള്ളത് എന്ന്. ഇവിടെ വരുന്നവർ അവരവരെത്തന്നെ കാണുവാനാണ് എന്നായിരുന്നു മറുപടി. ശ്രീനാരായണ ഗുരുവും ഒരു ക്ഷേത്രത്തിൽ ഒരു കണ്ണാടിയാണ് പ്രതിഷ്ഠിച്ചത്.

### താനാണ് ഏറ്റവും താഴ്ന്നവൻ

പരീശനെക്കാൾ നീതികരിക്കപ്പെട്ടത് മഹാപാപിയായ ചുങ്കക്കാരനാണ്. ഒരിക്കൽ രണ്ടു മഹർഷിമാർ തമ്മിൽ ആരാണ് വലിയവൻ എന്നൊരു തർക്കം ഉണ്ടായി. അവരെ രണ്ടുപേരെയും വിളിച്ച് ഭഗവാൻ ഒരു പരീക്ഷണം കൊടുത്തു. രണ്ടു പേരും ഓരോ വിരുന്നു സൽക്കാരം നടത്തണം. പത്തുപേരെ വീതം വിരുന്നിനു ക്ഷണിക്കണം. അവർ വിരുന്നു നടത്തുന്നവരെക്കാൾ താഴ്ന്ന നിലയിലുള്ളവരായിരിക്കണം. ഒരു മഹർഷി പത്തിനു പകരം പത്ത് ഇരട്ടി പേർക്കു വിരുന്നു നല്കി. തനിക്കു വലിയ ബഹുമതി ലഭിക്കുമെന്നായിരുന്നു ആ മഹർഷിയുടെ വ്യാമോഹം. എന്നാൽ രണ്ടാമത്തെ മഹർഷിയാകട്ടെ ആർക്കും വിരുന്നു കൊടുത്തുമില്ല. പത്തിരട്ടി പേർക്ക് വിരുന്നു നല്കിയതിനുശേഷം എത്രയും വേഗം ഒന്നാമത്തെ മഹർഷി ഭഗവാന്റെ സന്നിധാനത്തിലെത്തി. ഭഗവാന്റെ അനുഗ്രഹവും ബഹുമതിയും തനിക്കുതന്നെ ലഭിക്കുമെന്നുള്ള ഉറച്ച വിശ്വാസത്തോടെ ഭഗവാൻ ചോദിച്ചു. "മഹർഷേ, അങ്ങു വിരുന്നു നൽകിയോ?" "ഉവ്വ് ഭഗവാനെ പത്തിനുപകരം നൂറു പേർക്കു കൊടുത്തു" എന്നു മറുപടി നല്കി.

മറ്റേ മഹർഷിയോടു വിരുന്നു കൊടുത്തതിനെക്കുറിച്ച് ഭഗവാൻ അന്വേഷിച്ചു. "എന്നെക്കാൾ താണവരായി ആരെയും കാണുവാൻ സാധിച്ചില്ല അതുകൊണ്ട് ആർക്കും വിരുന്നു നല്കുവാൻ സാധിച്ചില്ല." രണ്ടാമത്തെ മഹർഷി പറഞ്ഞതു കേട്ടപ്പോൾ ഒന്നാമൻ ഇളിഭ്യനായി. ഭഗവാൻ പുഞ്ചിരിയോടെ രണ്ടാമത്തെ മഹർഷിയെ അനുമോദിക്കുകയും അനുഗ്രഹിക്കുകയും ചെയ്തു. ഒന്നാമന്റെ ആർഭാടം അഹന്തയുടെ ഫലമല്ലേ? ഇതാണ് ഇന്നത്തെ കുഴപ്പങ്ങൾക്കും അശാന്തിക്കും കാരണം. ഈ അഹന്തയാണ് അനാവശ്യമായ പ്രകടനങ്ങൾക്കു വഴി തെളിക്കുന്നത്.

> **കാര്യങ്ങൾ ശരിക്കും ഗ്രഹിക്കാതെ അനാവശ്യമായ പ്രകടനങ്ങൾക്കും പ്രക്ഷോഭണങ്ങൾക്കും ഒരുങ്ങിപ്പുറപ്പെടുന്നതും ആശാസ്യമല്ല. അനവസരത്തിലും അനാവശ്യമായും പ്രസ്താവനകൾ നടത്തുവാൻ ഒരുമ്പെടുന്നതും ഉത്തമന്മാർക്കു ഭൂഷണമല്ല. അവയെല്ലാംതന്നെ അഹന്തയുടെ ലക്ഷണങ്ങളാണ്. ഇത് ദൈവാനുഗ്രഹത്തിന് ഇടയാക്കുകയുമില്ല.**

### കുരിശെടുത്തു പിന്നാലെ വരിക

യേശു തമ്പുരാൻ പറഞ്ഞിട്ടുള്ളത് ഇവിടെ നാം പ്രത്യേകം സ്മരിക്കുക. ഒരുവൻ എന്റെ പിന്നാലെ വരുവാൻ ആഗ്രഹിക്കുന്നുണ്ടെങ്കിൽ അവൻ സ്വയം ത്യജിച്ച് തന്റെ ക്രൂശെടുത്ത് എന്നെ അനുഗമിക്കട്ടെ. ഇവിടെ കഷ്ടതകളുടെ ഭാരവുമായി വരട്ടെ എന്നാണല്ലോ സൂചിപ്പിക്കുന്നത്.

### അഹന്ത മരിക്കണം

അഹന്തയുടെ നേരിയ നിഴൽപോലും നമ്മെ ബാധിക്കരുത്. ഈ അഹന്തയിൽ നിന്നുള്ള വിമോചനം അത്ര എളുപ്പമല്ല. ഒരു ഭക്തൻ യേശുവേ, യേശുവേ, എനിക്ക് കൃപ അരുളേണമേ എന്ന് അഭ്യർത്ഥിച്ചപ്പോൾ സ്വർഗ്ഗത്തിൽ നിന്ന് ഒരു അശരീരി ഉണ്ടായി. "എന്താണ് നിനക്ക് ആവശ്യം?" "മരിക്കുന്നതിനു ഒരു നിമിഷമെങ്കിലുംമുമ്പ് എന്റെ അഹന്ത മരിക്കണം." എന്ന ആവശ്യമാണ് ഉന്നയിക്കപ്പെട്ടത്. അഹന്തയുള്ള കാലത്തോളം ആരും സ്വർഗ്ഗരാജ്യത്തിന് അവകാശികളാവുകയില്ല.

നാം യേശുക്രിസ്തുവിന്റെ കുരിശെടുത്ത് അവനെ അനുഗമിക്കണം. കുരിശു വരുമ്പോൾ എല്ലാവരും വേദനപ്പെടുന്നു. മറ്റുള്ളവരെ പഴിക്കുന്നു, കുറ്റപ്പെടുത്തുന്നു. യേശുവിനെക്കാൾ കുരിശു ചുമന്നവർ ആരുമില്ല. കുരിശ് എവിടെയാണോ അവിടെയാണ് കിരീടം. അതിനാൽ കിരീടമണിയുവാൻ കുരിശെടുക്കുക.

യേശുവിന്റെ ശ്രദ്ധേയമായ മറ്റൊരു ഉപദേശം. നീ എന്റെ പിന്നാലെ വരിക എന്നതാണ്. നാമാകട്ടെ യേശുവിനെ പിന്നിലാക്കിക്കൊണ്ട് ഓടുന്നവരാണ്.

അവർ യേശുക്രിസ്തുവിന്റെ ദിവ്യസമാധാനം ആസ്വദിക്കുകയില്ല. യേശുക്രിസ്തുവില്ലാത്ത ക്രിസ്തുമതം സമാധാനം കണ്ടെത്തുകയില്ല. ശാന്തി കൈവരിക്കുകയുമില്ല. എല്ലാവർക്കും മുമ്പിലായി തന്നെ യേശുക്രിസ്തു ഉണ്ടായിരിക്കണം. അങ്ങനെയായാലേ, സഭയിൽ മഹത്തായ സമാധാനത്തിന്റെ അനുഭവം സംജാതമാകയുള്ളൂ. അതു വ്യക്തിജീവിതത്തിലും സ്വാധീനം ചെലുത്തും. അപ്പോഴാണ് യഥാർത്ഥ ക്രിസ്ത്യാനികളായി നാം രൂപാന്തരപ്പെടുക. സ്വർഗീയമായ ഒരന്തരീക്ഷം സഭയിൽ ആവിർഭവിക്കുക.

### സഭ ക്രിസ്തുവിന്റെ പിന്തുടർച്ച

സഭ യേശുക്രിസ്തുവിന്റെ മനുഷ്യാവതാരത്തിന്റെ പിന്തുടർച്ചയാണ്. തന്റെ തിരുശരീരമാണു സഭ. ഇന്നത്തെ സഭ അതാണോ എന്നു നാം ചിന്തിക്കുക. നമ്മുടെ സഭാംഗങ്ങളോട് എളിമയായി ഒരു കാര്യംകൂടി പറഞ്ഞുകൊള്ളട്ടെ. നിങ്ങൾക്ക് ഏവർക്കും സഭയുടെ പുരോഗതിയെക്കുറിച്ച് വ്യക്തമായ അഭിപ്രായങ്ങൾ ഉണ്ടായിരിക്കും. നിങ്ങളുടെ നല്ല ആശയങ്ങൾ നമ്മെ അറിയിക്കുവാൻ മടിക്കരുത്. ബലഹീനനായ ഞാനും തെറ്റുകുററങ്ങൾക്ക് അതീതനല്ല. എന്റെ കുറവുകൾ അറിയിക്കുവാനുള്ള പരിപൂർണ്ണ സ്വാതന്ത്ര്യം നിങ്ങൾക്കുണ്ട്. കാര്യങ്ങൾ ശരിക്കും ഗ്രഹിക്കാതെ അനാവശ്യമായ പ്രകടനങ്ങൾക്കും പ്രക്ഷോഭണങ്ങൾക്കും ഒരുങ്ങിപ്പുറപ്പെടുന്നതും ആശാസ്യമല്ല. അനവസരത്തിലും അനാവശ്യമായും പ്രസ്താവനകൾ നടത്തുവാൻ ഒരുമ്പെടുന്നതും ഉത്തമന്മാർക്കു ഭൂഷണമല്ല. അവയെല്ലാംതന്നെ അഹന്തയുടെ ലക്ഷണങ്ങളാണ്. ഇത് ദൈവാനുഗ്രഹത്തിന് ഇടയാക്കുകയുമില്ല. മക്കൾ അപ്പനോടെന്നപോലെയും സഹോദരന്മാർ ജ്യേഷ്ഠസഹോദരനോടെന്നപോലെയും ആശയങ്ങൾ പരസ്പരം തുറന്നു പങ്കുവയ്ക്കണം. അതുവഴി പരിശുദ്ധാത്മാവിന്റെ വ്യാപാരം നമ്മുടെയിടയിൽ സംഭൂതമാകും. വിവേകപൂർവമായ ആശയപ്രകാശനം ക്ഷുദ്രമായ പ്രകടനത്തെക്കാളും പ്രക്ഷോഭണത്തെക്കാളും എത്രയോ ശ്രേഷ്ഠമാണ്.

### പിതാവേ ഞാൻ നിന്നിലും നീ എന്നിലും

സമാധാനത്തെക്കുറിച്ചു നമ്മുടെ കർത്താവു കല്പിച്ചത് പരിശുദ്ധ യോഹന്നാൻ ശ്ലീഹാ രേഖപ്പെടുത്തിയിട്ടുണ്ട്.

'പിതാവേ, നീ എന്നിലും ഞാൻ നിന്നിലും ഒന്നായിരിക്കുന്ന പ്രകാരം എല്ലാവരും ഒന്നായിത്തീരണം.'

ഒരു പുതിയ കല്പന ഞാൻ നിങ്ങൾക്കായി തരുന്നു. ഞാൻ നിങ്ങളെ സ്നേഹിച്ചതുപോലെ നിങ്ങളും അന്യോന്യം സ്നേഹിക്കണം." മനുഷ്യരാശി ഒന്നടങ്കം സ്നേഹത്തിൽ ഒന്നായിരിക്കണമെന്നാണ് യേശു ആഗ്രഹിക്കുന്നത്.

### മലങ്കരസഭ ഒന്ന് ഒരേ പാരമ്പര്യത്തിൽ അധിഷ്ഠിതം

പരിശുദ്ധ തോമാശ്ലീഹായുടെ മക്കളാകുന്ന മലങ്കരസഭയിലെ എല്ലാ അംഗങ്ങളും ഇതുപോലെ കക്ഷിഭിന്നതകൾ മറന്നു ഒന്നായി തീരണമെന്നാണു നമ്മുടെ ആഗ്രഹം. അതിനുള്ള മഹത്തായ ഒരു സന്ദർഭമാണ് ഇപ്പോൾ സംജാതമായിരിക്കുന്നത്. സഭയിൽ ശാശ്വതസമാധാനവും ശാന്തിയും പുനഃസ്ഥാപിക്കുന്നതിൽ സഭാമക്കളേവരും പ്രാർത്ഥിക്കുകയും പ്രവർത്തിക്കുകയും ചെയ്യുക. ഒരേ പാരമ്പര്യത്തിൽ അധിഷ്ഠിതമായ ഇരുവിഭാഗങ്ങളും സനാതനമായ തത്വങ്ങൾ ബലികഴിക്കാതെ ഒന്നായി ലയിച്ച് സമാധാനത്തിന്റെ നിത്യകവാടം തുറക്കുക. അതിനായി പ്രാർത്ഥിക്കുക. അതിനായി മാത്രം പ്രയത്നിക്കുക.

> **പരിശുദ്ധ തോമ്മാശ്ലീഹായുടെ മക്കളാകുന്ന മലങ്കര സഭയിലെ എല്ലാ അംഗങ്ങളും ഇതുപോലെ കക്ഷിഭിന്നതകൾ മറന്നു ഒന്നായിത്തീരണമെന്നാണു നമ്മുടെ ആഗ്രഹം. അതിനുള്ള മഹത്തായ ഒരു സന്ദർഭമാണ് ഇപ്പോൾ സംജാതമായിരിക്കുന്നത്. സഭയിൽ ശാശ്വതസമാധാനവും ശാന്തിയും പുനഃസ്ഥാപിക്കുന്നതിൽ സഭാമക്കളേവരും പ്രാർത്ഥിക്കുകയും പ്രവർത്തിക്കുകയും ചെയ്യുക.**

# സുവിശേഷ പാഠങ്ങൾ

ഡോ. യാക്കോബ് മാർ ഐറേനിയസ് മെത്രാപ്പോലീത്താ

## പെന്തിക്കൊസ്തിക്കുശേഷം ഒന്നാം ഞായർ

(ജൂൺ 2)

വി. യോഹ. 6: 26 - 35

1. തൃഷ്ണയാണ് എല്ലാ പ്രശ്നങ്ങൾക്കും ദുഃഖങ്ങൾക്കും ഹേതു എന്ന് ജ്ഞാനികൾ കണ്ടറിഞ്ഞിട്ടുണ്ട്. ആഗ്രഹങ്ങളും ആവശ്യങ്ങളും ഉണ്ടാകുന്നു; നിറവേറ്റപ്പെടുന്നു: വീണ്ടും ആഗ്രഹങ്ങളുടെ എണ്ണം വർദ്ധിക്കുന്നു. ഒരിക്കലും ആർക്കും തൃപ്തി കൈവരുന്നില്ല. അത്ഭുതകരമായി വർദ്ധിച്ചുവന്ന ആഹാരസാധനങ്ങളിൽനിന്ന് തൃപ്തിയായ മനുഷ്യർ, ദാതാവിനെ തേടിവരുന്നതു കണ്ടിട്ട് യേശു കല്പിക്കുന്നു: "നിത്യജീവനിലേക്കു നിലനില്ക്കുന്ന ആഹാരത്തിനായി പ്രയത്നിപ്പിൻ" ലോക വിഷയ സാഗരത്തിൽ മുങ്ങിപ്പൊങ്ങുന്ന മനുഷ്യന് "നിത്യജീവനിലേക്കു നയിക്കുന്ന വഴിയാഹാരത്തിനായി ശ്രദ്ധിക്കാൻ എവിടെ സമയം?

2. ദൈവത്തിന്റെ പ്രവൃത്തിചെയ്യാൻ ഞങ്ങൾ എന്തുചെയ്യണം? ഇത് വളരെ പ്രധാനപ്പെട്ട ഒരു ചോദ്യമാണ്. നാം ചില കാര്യങ്ങൾ ചെയ്യണമെന്ന് ദൈവം ആഗ്രഹിക്കുന്നു. അവ ഏതെല്ലാമെന്നറിഞ്ഞിട്ടു വേണമല്ലോ ചെയ്തുതുടങ്ങാൻ. അതാണ് ഈ ചോദ്യത്തിന്റെ അന്തസ്സാരം. പ്രഥമമായ മറുപടി "ദൈവത്തിന്റെ ഏകജാതനിൽ വിശ്വസിക്കുക" എന്നതാണ്. ദൈവപുത്രൻ ദൈവത്തിന്റെ പ്രവൃത്തി ചെയ്യുന്നു. തന്നിൽ വിശ്വസിക്കുന്നവനും അതുതന്നെ ചെയ്യും. ദൈവികപ്രവൃത്തികളുടെ സൗകുമാര്യമാണ് അവയുടെ ആകർഷണനീയത. പക്ഷെ ഇത്തരം നിഷ്കാമകർമ്മത്തിനു മെനക്കെടാൻ മനസ്സില്ലാത്തവർ പ്രതീക്ഷിക്കുന്നത് മററു ചില പൊടിക്കൈകളാണ് - അത്ഭുതങ്ങളും അടയാളങ്ങളും. അവർക്കു വിശ്വാസത്തിന്റെ നിദാനം "അത്ഭുത"ങ്ങളാണ്. അത്ഭുതരോഗശാന്തിയും പ്രാർത്ഥനയാൽ ലഭിച്ച ലൗകികസൗഭാഗ്യങ്ങളുടെ പട്ടിക നിരത്തുന്നതുമാണ് അനേകർക്കും "വിശ്വാസ" ത്തിന്റെ അടയാളം.

3. യിസ്രായേല്യർക്ക് മന്ന നല്കിയത് മോശയല്ല, യഹോവയാം ദൈവമാണ്. അല്പംമുമ്പ് അത്ഭുതകരമായ അപ്പം വർദ്ധിപ്പിക്കുന്നതിന് സാക്ഷ്യം വഹിച്ചവർ തന്നെ "ഞങ്ങൾ കണ്ടു വിശ്വസിക്കേണ്ടതിന് നീ എന്ത് അത്ഭുതം പ്രവർത്തിക്കുന്നു" എന്നും ചോദിക്കുന്നതു തന്നെ അനുവാചകർക്ക് ഒരത്ഭുതമാണ്. ഇത്രത്തോളം അവിശ്വാസമോ? ഇന്നും അവരവരുടെ മനോഗതിക്കും താല്പര്യങ്ങൾക്കും യോജിക്കുന്ന ദൈവത്തെയും മതത്തെയും വിശ്വാസത്തെയുമാണ് അധികംപേരും അന്വേഷിക്കുന്നത്.

സ്വർഗ്ഗത്തിൽനിന്നും ലഭ്യമാകുന്നതാണ് നിത്യജീവന്റെ ഭക്ഷണം. അതു നൽകുന്നതു ദൈവമാണ്. ആ ഭക്ഷണം ദൈവമാണ്. ദൈവപുത്രൻ തന്നെക്കുറിച്ചുതന്നെയാണ് ഈ വെളിപ്പെടുത്തൽ നടത്തുന്നത്. ഇവനാണ് ജീവന്റെ അപ്പം. മനുഷ്യന്റെ ഭൗതിക തൃഷ്ണകളെ അടക്കി, ദൈവത്തിലേക്കടുപ്പിക്കുന്ന നിത്യമായ ഭക്ഷണം.

വിശുദ്ധ കുർബ്ബാന എന്ന ഭയപ്പെടത്തക്ക കുദാശയെ സമീപിക്കുമ്പോൾ ഈവിധ ചിന്താധാരകൾ നമ്മിൽ ഉയർന്നുവരേണ്ടതല്ലേ? ഈ സന്ദേശം സഭയായി നാം എങ്ങനെ പകർന്നുകൊടുക്കും?

## പെന്തിക്കൊസ്തിക്കുശേഷം രണ്ടാം ഞായർ

(ജൂൺ 9)

*വി. മത്തായി 10: 5 - 16*

പന്തിരുവരുടെ പരിശീലനം ആരംഭിക്കുകയായി. തന്നോടൊപ്പം ആയിരിക്കുന്നതിനും സുവിശേഷം പ്രസംഗിക്കുന്നതിനുമായിട്ടാണ് അവരെ നിയോഗിച്ചത്. (മർക്കോ 3: 13 - 14) വിളിയുടെയും നിയോഗത്തിന്റെയും ഉദ്ദേശ്യങ്ങൾക്ക് തികഞ്ഞ വ്യക്തതയുണ്ട്. ഗുരുവിന്റെ ജോലികൾതന്നെയാണ് അവരും ചെയ്യുന്നത്. അദ്ദേഹം വാചാപ്രസംഗങ്ങളിൽമാത്രം തന്റെ പ്രവൃത്തി ഒതുക്കാതെ, പറയുന്നതു പ്രവർത്തിക്കുകയും, പ്രവർത്തിക്കുന്നവയെക്കുറിച്ച് പ്രസംഗിക്കുകയും ചെയ്തിരുന്നു. തുടക്കത്തിൽ പന്തിരുവരുടെ കർമ്മരംഗം പരിമിതമാണ്. നാനാജാതി മതസ്ഥരുടെ അടുത്തുപോയി അവർ ദൈവികരാജ്യത്തിന്റെ സുവിശേഷം അറിയിക്കാനുള്ള കാലം വരുന്നുണ്ട്. ഇപ്പോൾ തുടക്കം മാത്രം.

1. പുറജാതികളുടെ ഇടയിലേക്കല്ല ഇപ്പോൾ അവർ നിയോഗിക്കപ്പെടുന്നത്. തല്ക്കാലം "യിസ്രായേലിൽനിന്നും നഷ്ടപ്പെട്ടുപോയ ആടുകളുടെ" അടുത്തേക്കുമാത്രം. ചില പ്രത്യേകകാരണങ്ങളാൽ യിസ്രായേലിന്റെ പൊതുധാരയിൽനിന്നും അകന്നു നില്ക്കുന്നവരാണ് ഈ നഷ്ടപ്പെട്ടുപോയ ആടുകൾ. അവരെ തിരികെ വിളിക്കുക എന്നതാണ് ആദ്യത്തെ ചുമതല. അവയെ ദൈവം കൈവിടുകയോ തള്ളി കളയുകയോ

ചെയ്തിട്ടില്ല. കുടുംബത്തിൽ ഒരു പുനഃസംഘടനയും പുനഃസമാഗമവും വരുത്തിക്കൊണ്ടാണ് സുവിശേഷ ദൗത്യം ആരംഭിക്കുന്നത്. സഭയെ സംബന്ധിച്ചു ഈ നിർദ്ദേശം ഏറെ സംഘടിതമാണ്. സഭയെന്ന കുടുംബത്തിന്റെ അച്ചടക്കത്തിൽനിന്നും പൊതുധാരയിൽ നിന്നും വിവിധ കാരണങ്ങളാൽ അകന്നു നില്ക്കുന്നവരുണ്ട്. സഭയുടെ സുവിശേഷ പരിശ്രമങ്ങളുടെ പ്രഥമപടി ഇങ്ങനെ നഷ്ടപ്പെട്ടുപോയ സ്വന്തമാടുകളെ തിരികെ ശാലയിലേക്കു പ്രവേശിപ്പിക്കുക എന്നതാണ്. സഭയ്ക്കകത്തു നിന്നുകൊണ്ടു തന്നെ അന്യരെപ്പോലെ പെരുമാറുന്നവരും എക്കാലവും ഉണ്ടാവും. സ്വന്തം കുടുംബത്തിൽ ഒരു അടുക്കും ചിട്ടയും വരുത്തിയിട്ടു വേണമല്ലോ അന്യരെ നേർവ്വഴിക്കു വരുത്താനുളള ശ്രമം തുടങ്ങാൻ

2. പ്രസംഗിക്കുക; രോഗികളെയും പീഡിതരെയും ആശ്വസിപ്പിച്ച് ധൈര്യപ്പെടുത്തുക, മരിച്ചവരെ ഉണർത്തുക തുടങ്ങിയവയാണ് ദൈവശിഷ്യന്മാർക്കു നല്കപ്പെട്ട ഉദ്യോഗങ്ങൾ. ഇതിൽ യാതൊരു അംശവും അവഗണിക്കപ്പെടേണ്ടവയല്ല.

3. സുവിശേഷയാത്രയിൽ അവർ "കയറിയിറങ്ങി" നടക്കേണ്ടതല്ല. അവരെ സ്വീകരിക്കാൻ തയ്യാറുളള മാന്യനായ മനുഷ്യന്റെ അതിഥികളായി താമസിച്ചുകൊള്ളണം. സുവിശേഷകർക്കും ഒരു പെരുമാററച്ചട്ടം തന്നെ കർത്താവ് നൽകി. മനുഷ്യരെ പിടിക്കാൻ നിയോഗിക്കപ്പെട്ടവർ മുന്നമേ തങ്ങളിൽതന്നെ അച്ചടക്കവും സംയമനവും ശീലിച്ചേ മതിയാവൂ.

4. കടിച്ചുകീറാൻ പതിയിരിക്കുന്ന ചെന്നായുടെ മുമ്പിലകപ്പെട്ട ആടിന്റെ സ്ഥിതി നിസ്സഹായവും പരിതാപകരവുമാണ്. എങ്കിലും ബുദ്ധിയും പരമാർത്ഥതയുംകൊണ്ടാണ് അവ ലൗകികശക്തികളായ ചെന്നായ്ക്കളെ നേരിടേണ്ടത്. അവയുടെ ഓരോ കാലടിയിലും സൂക്ഷ്മതയുണ്ടായിരിക്കണം. അതേസമയം പ്രാവുകളുടെ വിനയവും പരമാർത്ഥതയും അവർക്ക് കൈമുതലായിരിക്കുകയും വേണം. സുവിശേഷകരിൽനിന്ന് ജനങ്ങളും ദൈവംതന്നെയും പ്രതീക്ഷിക്കുന്ന സംഗതികളാണിവ. ലൗകികനേട്ടമുണ്ടാക്കുക എന്നതല്ല അവരുടെ ജോലി.

സുവിശേഷകർ ദാരിദ്ര്യത്തിന്റെയും സഹനശക്തിയുടെയും അനാർഭാടത്തിന്റെയും ദൈവീകശക്തിയുടെയും ഉറവിടങ്ങളാകുമ്പോൾ അവർ നൽകുന്ന ദിവ്യദൂതിനും ശക്തിയുണ്ടായിരിക്കും.

## പെന്തിക്കൊസ്തിക്കുശേഷം മൂന്നാം ഞായർ

(ജൂൺ 16)

*വി.യോഹന്നാൻ 6: 35-46*

മനുഷ്യർക്ക് അനശ്വരജീവൻ നൽകുന്നതിന് സ്വർഗ്ഗത്തിൽനിന്നും ഇറങ്ങിവന്ന കരുണാമയൻ, തന്റെ സന്ദേശത്തിന്റെ പ്രകാശരശ്മികളേറ്റ് പ്രകാശിക്കുന്ന മനുഷ്യർ പ്രാപിക്കുന്ന വലിയ അനുഗ്രഹങ്ങളെപ്പറ്റിയുള്ള വിവരണം തുടരുന്നു. "ഞാൻ ജീവന്റെ അപ്പമാകുന്നു". അവിടുന്ന് ആവർത്തിച്ചുറപ്പിക്കുന്ന ഈ വാക്യം സ്വർഗ്ഗത്തെയും ഭൂമിയെയും ബന്ധിപ്പിക്കുന്ന പൊൻചങ്ങലയാണ്.

1. ഏദൻ തോട്ടത്തിൽ നട്ടിരുന്നതും ആദിമാതാപിതാക്കൾക്ക് ഭക്ഷിക്കാൻ കഴിയാതെ പോയതുമായ ജീവവൃക്ഷത്തിന്റെ ഫലം എന്നും മനുഷ്യന്റെ മനസ്സിൽ നിറയുന്ന പ്രതീക്ഷയിലും ഭാവനയിലും നിലനിന്നിരിക്കണം! ആ വൃക്ഷം യേശുക്രിസ്തുവിനെ ദൃഷ്ടാന്തപ്പെടുത്തുന്നതായിക്കരുതാം. ആദ്യമനുഷ്യന് ലഭിക്കാതെപോയ ആ ജീവദായകമായ ഫലം വാഗ്ദത്ത സന്തതികൾക്ക് കാലാന്ത്യത്തിൽ ദൈവപുത്രനിലൂടെ ലഭ്യമായിരിക്കുന്നു.'അനശ്വരമായ ആഹാര'ത്തെ പുരസ്കരിച്ചുള്ള വാക്കുകൾ യേശുവിൽത്തന്നെ ചെന്നു ചേരുന്നു. ഈ അപ്പം മരണത്തെ നീക്കി, എന്നേക്കുമുള്ള ജീവൻ നൽകുന്നതാണ്. അതു പ്രാപിക്കുന്നവന് തന്റെ ആത്മീകതൃഷ്ണ ശമിപ്പിക്കാൻ മറ്റെങ്ങും പോകേണ്ടതില്ല. അവന്റെ അന്തരാത്മാവ് തേടിക്കൊണ്ടിരുന്ന വിശ്രാമം ഇതുതന്നെ. യേശുവിനോട് വ്യക്തികളായി നമ്മെ ബന്ധിപ്പിച്ചുറപ്പിക്കുന്നതാണ് " ഞാൻ ജീവന്റെ അപ്പമാകുന്നു'' എന്ന പ്രസ്താവന.

2. ദൈവത്താൽ ആകർഷിക്കപ്പെടുന്നവൻ, ദൈവത്തിൽ ദർശിക്കുന്ന സദ്ഗുണങ്ങളും, വിശുദ്ധിയുടെ തിളക്കവും നിമിത്തമാണ് ആ വഴിക്കുതിരിയുന്നത്. ഇരുമ്പിന് കാന്തത്തിൽ നിന്നൊഴിഞ്ഞുമാറാനാകയില്ലല്ലോ. നന്മയോട് ആഭിമുഖ്യമുള്ള മനസ്സിൽ മാത്രമേ പരമനന്മയുടെ നേർക്കുള്ള ആകർഷണത്തിന്റെ ജ്വലനം അനുഭവപ്പെടു. എല്ലാവരെയും നന്മയുടെയും ത്യാഗത്തിന്റെയും മാതൃകകൾ കാട്ടിക്കൊടുത്തു പഠിപ്പിക്കുന്നവൻ ദൈവമാകുന്നു. (ഏശായ 54:13). അതിനെ സ്വീകരിക്കുകയും തിരസ്ക്കരിക്കുകയും ചെയ്യുവാൻ നമുക്കു കഴിയും. പൂർണ്ണ ഹൃദയത്തോടെ അത് കൈക്കൊള്ളുന്നവന് മരണത്തിൽനിന്നും നിത്യമായുള്ള വിടുതൽ ലഭ്യമാക്കുന്നു.

3. പിതാവിനാൽ ആകർഷിക്കപ്പെടുന്നവർ എല്ലാം പുത്രന്റെ അടുത്തേക്കു വരും. ജീവജലം തേടി വരുന്നവരെ പുത്രൻ ഭഗ്നാശരാക്കുകയില്ല. "എന്റെ അടുക്കൽ വരുന്നവനെ ഞാൻ ഒരുനാളും ഉപേക്ഷിക്കുകയില്ല" ഇത് മാറ്റമില്ലാത്ത വാഗ്ദാനമാണ്. ഏതു മനുഷ്യനും അവൻ എത്ര ദോഷിയോ പിന്മാറ്റക്കാരനോ ആയിരുന്നാലും ഇത്ര പ്രത്യാശ അരുളുന്ന ഉറപ്പ് മറ്റേതുണ്ട്? മനസ്സു തിരിഞ്ഞ് തന്റെ അടുത്തേക്ക് തിരിയുന്നവരെ രണ്ടു കൈയും നീട്ടിസ്വീകരിക്കാൻ അവിടുന്ന് എപ്പോഴും തയ്യാറായിരിക്കുന്നു. ധൂർത്തുപുത്രന്റെ ഉപമയിൽ പിതാവ് പുത്രന്റെ വരവിനായി കാത്തിരിക്കുന്നു. ദൈവപുത്രൻ ഏതു വിധേനയും നമ്മെ വീണ്ടെടുക്കുവാൻ നമ്മുടെ അധഃപതിച്ച സ്ഥിതിയിലേക്കു ഇറങ്ങി വന്നു!

4 യേശുവിന്റെ വാക്കുകൾ യഹൂദപ്രമാണികളിൽ ചിന്താക്കുഴപ്പമുണ്ടാക്കി. തങ്ങൾ വലിയവരാണെന്നു

ചിന്തിക്കുന്നവർ അന്യരെ ചെറുതായേ കാണൂ. അഥവാ പരിചയത്തിൽപ്പെട്ട ഒരാളോ, ഒരയൽവാസിയോ ഒന്നുയർന്നു കണ്ടാൽ അത് പലർക്കും "ദഹിക്കാതെ വരും" ഒരു പ്രവാചകനും സ്വന്ത നഗരത്തിൽ പ്രശസ്തനാവില്ലല്ലോ ഈ സ്ഥിതി ഇന്നും തുടരുന്നില്ലേ?

## പെന്തിക്കൊസ്തിക്കുശേഷം നാലാം ഞായർ

(ജൂൺ 23)

*വി.ലൂക്കോസ്10: 1 - 6*

താൻ സുവിശേഷഘോഷണം നടത്താനിരുന്ന സ്ഥലങ്ങളിൽ തനിക്കുമുമ്പായി എഴുപതു "സുവിശേഷകരെ" അയയ്ക്കുമ്പോൾ അവർക്കു നൽകുന്ന ഉപദേശങ്ങളാണ് ഇന്നത്തെ ചിന്താവിഷയം. തനിക്കു വഴിയൊരുക്കുകയും തന്റെ വേലയ്ക്കു സാക്ഷികളായി തന്നോടു ചേർന്നു പ്രവർത്തിക്കുകയും തന്റെ പ്രവർത്തനങ്ങൾ ലോകാവസാനത്തോളം തുടരുകയും ചെയ്യുന്നതിനുള്ള വിളിയാണ് ശിഷ്യർക്കു അവിടുന്നു നൽകിയത്. കണ്ടും കേട്ടും, അടുത്തറിഞ്ഞും അനുഭവിച്ചുമാണ് അവർ അതിനുള്ള പരിശീലനം നേടിയത്.

1 രണ്ടുപേർ വീതമാണ് അവർ അയയ്ക്കപ്പെട്ടത്. പരസ്പരം സഹകരിച്ചു പ്രവർത്തിക്കുകയും ആത്മീയ വർദ്ധന വരുത്തുകയും ചെയ്യുന്നതിന് ഈ ക്രമീകരണം സഹായിക്കും. ഒരാൾക്ക് എന്തെങ്കിലും ബുദ്ധിമുട്ടുണ്ടായാൽ മറെറയാൾ തുണയാകും. തനിയെ അയയ്ക്കപ്പെടുന്നതിനെക്കാൾ 'സുരക്ഷി'തമാണിത്. ധർമ്മഭ്രംശമുണ്ടാകാതിരിക്കാനും ഇത് ഉതകും. ഇത് എക്കാലത്തും സുവിശേഷകന്മാർക്ക് മാതൃകയാണ്.

2 'കൊയ്ത്ത് ഏറെ, ജോലിക്കാർ ചുരുക്കം' - ഈ പ്രലാപം ഇന്നും നിലനിൽക്കുന്നു. കൊയ്ത്തിന്റെ യജമാനനോട്, ജോലിക്കാരെ അയയ്ക്കുന്നതിന് അപേക്ഷിക്കണം. കർത്താവിന്റെ വേലയിൽ പങ്കാളികളാകാൻ സ്ത്രീപുരുഷന്മാർ സ്വയം സമർപ്പിച്ചുകൊണ്ട് മുമ്പോട്ടു വന്നേ മതിയാകൂ. സകലവും വിട്ട് നസ്രായനായ യേശുവിന്റെ പിന്നാലെ പുറപ്പെട്ട ഗലീലക്കാരായ പാവങ്ങൾ നമുക്കു മുമ്പിൽ മാതൃകയായുണ്ട്. അവർ മനുഷ്യരെ പിടിക്കുന്നവരായി, സഭയുടെ തൂണുകളായി നിയമിക്കപ്പെട്ടിരിക്കുന്നു. ജനങ്ങൾക്കുവേണ്ടി കൈകളുയർത്തി പ്രാർത്ഥിക്കുന്ന മോശയോടൊപ്പം പ്രാർത്ഥിക്കാനും, മോശയുടെ കൈകൾ താങ്ങി നിർത്താനും ഇന്നും ആളുകളുണ്ടാകുമോ ഈ വഴിക്ക് തങ്ങളുടെ കുഞ്ഞുങ്ങളിൽ ചിലരെയെങ്കിലും വഴിതിരിച്ചുവിടാൻ മാതാപിതാക്കൾ തയ്യാറാകാത്തത് ഗൗരവമായ "കൃതഘ്നത" തന്നെയാണ്.

3 അയയ്ക്കപ്പെടുന്ന സുവിശേഷകർ ലോകം തങ്ങളെ 'വിഴുങ്ങി' കളയാതെ സ്വയം സൂക്ഷിക്കണം. പാമ്പുകളുടെ സൂക്ഷ്മബുദ്ധിയും പ്രാവുകളുടെ നൈർമ്മല്യവുമാണ് അവരുടെ വാളും പരിചയും.

4 അവർക്ക് സ്വന്തസ്വത്തുക്കളോ സമ്പാദ്യങ്ങളോ പാടില്ല. സ്വത്തു സമ്പാദ്യം സുവിശേഷ ഘോഷണ സംരംഭത്തിൽ അന്യമാണ്. അഥവാ,'അലംഭാവത്തോടെയുള്ള ഭക്തി ആദായസൂത്രമാകുന്നത് എവിടെയെങ്കിലും കണ്ടാൽ അവിടെ മാർഗ്ഗഭ്രംശവും ലക്ഷ്യത്തിൽ നിന്നു വഴി പിരിയലുമായി എന്ന് ഉറപ്പാക്കാം.

5 ഒരു ഭവനത്തിൽ പ്രവേശിച്ചാൽ അതിനു സമാധാനാഭിവാദ്യം നൽകണം. അവർ നൽകുന്ന ഭക്ഷണവും പരിചരണവും സ്വീകരിക്കുക. ആ സ്ഥലം വിട്ടുപോകുന്നതുവരെ അതു കേന്ദ്രമാക്കി സുവിശേഷവേല ചെയ്യണം. ഒരു മാറ്റത്തിനുവേണ്ടിയോ, വിരസത മാററാനോ, സന്തോഷത്തിനോ വേണ്ടി മാറി മാറി പാർക്കുന്നത് ഉചിതമല്ല. വേല എന്താണെന്നോ 'രോഗികളെ സൗഖ്യമാക്കുക; ദുഃഖിതരെ ആശ്വസിപ്പിക്കുക; ദൈവരാജ്യം വന്നെത്തിയിരിക്കുന്നു എന്ന സദ്‌വാർത്ത ഘോഷിക്കുക' ഈ ജോലി ഉപേക്ഷിക്കുകയോ, നിസ്സാരമായി ഗണിക്കുകയോ ചെയ്തിട്ട് മറ്റു പലതിന്റെയും പുറകെ പോകുന്നത് ഒട്ടും ആശാസ്യമല്ല.

6 സുവിശേഷകരെ പരിരക്ഷിക്കാനുള്ള ചുമതല ഗുണഭോക്താക്കളായ ജനങ്ങളുടേതാണ്. വേലക്കാരൻ കൂലിയ്ക്ക് അർഹനാണ്. ഇവർ ദൈവത്തിന്റെ വേലക്കാർ.

## പെന്തിക്കൊസ്തിയ്ക്കുശേഷം അഞ്ചാം ഞായർ

(ജൂൺ 30)

*വി.ലൂക്കോസ് 9: 10 - 17*

ശരീരാത്മദേഹികളുടെ സ്രഷ്ടാവും പരിപാലകനുമായ ദൈവം ആവശ്യങ്ങളെയും പ്രയാസങ്ങളെയും കുറിച്ച് സദാ അനുകമ്പയുള്ളവനാണ്. നാം ആവശ്യപ്പെടുന്നതിനു മുമ്പുതന്നെ, നമ്മുടെ പ്രയാസങ്ങളെ അറിഞ്ഞ് അവിടുന്നു പ്രവർത്തിക്കുന്നു. അഞ്ചപ്പവും രണ്ടുമീനും സ്തോത്രപ്രാർത്ഥനയോടെ വർദ്ധിപ്പിച്ചു നൽകിയ സംഭവം നാലു സുവിശേഷകരും വിവരിക്കുന്നുണ്ട്. ദൈവത്തിന്റെ ദയാവായ്പിനു ദൃഷ്ടാന്തമായ ഈ കർമ്മത്തിന് മുൻകയ്യെടുക്കുന്നതും അവിടുന്നു തന്നെ.

1. സുവിശേഷമറിയിക്കുക, രോഗികളെ സൗഖ്യമാക്കുക, പിശാചുക്കളെ പുറത്താക്കുക തുടങ്ങിയവയ്ക്ക് നിയോഗവും അധികാരവും പ്രാപിച്ച് പുറപ്പെട്ട പന്തിരുവർ തങ്ങളുടെ ചുമതലകൾ നിർവ്വഹിച്ചശേഷം കൃതാർത്ഥരായി മടങ്ങിയെത്തി തങ്ങളുടെ 'റിപ്പോർട്ട്' ഗുരുവിനു സമർപ്പിച്ചു. ഇത് ഏതുതരം നിയോഗമായാലും, അതുപ്രാപിക്കുന്നവരുടെ ചുമതലയാണ്.. അതൊരു സാമാന്യകർത്തവ്യം മാത്രമല്ല, ആത്മാർത്ഥമായി ആ ജോലിയിൽ തുടർന്നും നിലനില്ക്കുന്നതിനുള്ള ഒരു ഉപാധിയുമാണ്.

ഗുരു അവരെയും കൂട്ടിക്കൊണ്ട് തനിയെ ആയിരിക്കുവാൻ വാങ്ങിപ്പോയി. അംബാസിഡർമാർ തങ്ങളുടെ മാതൃരാജ്യ തലസ്ഥാനത്ത് ഇടയ്ക്കിടെയെത്തി വിവരങ്ങൾ നൽകുന്നതുപോലെ സുവിശേഷദൗത്യം ഏറ്റുവാ

ങ്ങിയവർ - ഗുരുസാന്നിദ്ധ്യത്തിലെത്തി, തങ്ങളുടെ കണക്കു കൊടുക്കുകയും കുറെസമയം ശാന്തമായി അവിടെ ചെലവിടുകയും വേണം. ഇല്ലെങ്കിൽ തായ്ത്തടിയുമായുള്ള ബന്ധം ദുർബ്ബലമായേക്കും!

2. ജനങ്ങൾ ഭക്ഷണം കഴിക്കുന്നതിന് അവരെ പറഞ്ഞയയ്ക്കണമെന്നു ശിഷ്യന്മാർ ആവശ്യപ്പെടുമ്പോൾ അവർക്ക് ഭക്ഷണം നൽകിയിട്ടുവേണം യാത്രയാക്കാൻ എന്ന് കർത്താവ് കല്പിക്കുന്നു. ജനങ്ങൾക്ക് ഭക്ഷണം വേണം എന്ന ആവശ്യം ശിഷ്യന്മാർ ഉന്നയിച്ചിരുന്നെങ്കിൽ കർത്താവിന് അത് എത്ര സന്തോഷകാരണമായേനേ! എങ്കിലും അവരുടെ കൈവശമുള്ളത് തന്നെ ഏല്പിക്കാൻ അവർ തയ്യാറായി. അത്രയും അവർക്കാശ്വസിക്കാം.

3. ജനങ്ങളെ അമ്പതുവീതം സംഘങ്ങളായി ഇരുത്തുവാൻ കർത്താവ് നിർദ്ദേശിച്ചു. അവിടുന്ന് ചെയ്യുന്ന ചെറിയ കാര്യങ്ങളിൽപ്പോലും സൂക്ഷ്മതയും ക്രമീകരണത്തിന്റെ മനോഹാരിതയുമുണ്ട്.

4. കർത്താവ് അപ്പവും മീനുമെടുത്ത്, പിതാവിന്റെ മുഖത്തേക്കു നോക്കി, സകലസൃഷ്ടിക്കും ആഹാരമൊരുക്കുന്ന അവിടുത്തെ നന്മയെ നന്ദിയോടെ സ്തുതിച്ചു. ആഹാരവും വസ്ത്രവും കിടപ്പാടവുമെല്ലാം ദൈവം നൽകുന്നു എന്ന ബോധ്യമുണ്ടാകുമ്പോൾ മനസ്സിൽ നന്ദി വന്നു നിറയും. അപ്പോൾ പട്ടിണിക്കാരനായ ദരിദ്രനെക്കുറിച്ചുള്ള വിചാരം മനസ്സിലുദിക്കും. ഈ അത്ഭുതത്തിനു സാക്ഷികളായ ശിഷ്യന്മാർ പിന്നീട് ദരിദ്രരെ തീറ്റുന്നതിനും, ഭക്ഷണത്തിനു നന്ദി പറയുന്നതിനും എത്രയധികം ഉത്സുകരായിക്കാണും. മാത്രമല്ല, ഒന്നും പാഴിലാക്കാതെ, അധികം വന്നതു ശേഖരിച്ചെടുക്കുന്നതും പഠിച്ചിരിക്കേണ്ട പാഠമാണ്. ഭക്ഷണം, വസ്ത്രം, പാർപ്പിടകാര്യങ്ങളിലെ ധാരാളിത്തം നമ്മുടെ ഇടയിലും കടന്നു കയറിയിട്ടുണ്ട്. അക്ഷന്തവ്യമായ അധർമ്മമാണത്, സംശയമില്ല!

മനുഷ്യരുടെ ശരീരത്തിന്റെയും ആത്മാവിന്റെയും ആവശ്യങ്ങളെയും പ്രയാസങ്ങളെയും ദൈവത്തിങ്കൽ സമർപ്പിക്കുകയും അവരുടെ പരിരക്ഷക്കായി പദ്ധതികൾ തയ്യാറാക്കി നടപ്പാക്കുകയും ചെയ്യേണ്ടത് സഭയുടെ പ്രധാനപ്പെട്ട ചുമതലയാണ്.

## പെന്തിക്കൊസ്തിക്കുശേഷം ആറാം ഞായർ

(ജൂലൈ 7)

*വി. മത്തായി 15: 32 - 39*

"നിന്റെ വായ് വിസ്താരത്തിൽ തുറക്കുക, ഞാനതിനെ നിറയ്ക്കും" എന്നരുളിയവൻ ജീവനുള്ളതിനൊക്കെയും ആഹാരം നൽകുന്നവനാണ്. എല്ലാ ജീവജാലങ്ങളും യഥാസമയം തീൻ കിട്ടേണ്ടതിന് തൻെറനേരെ നോക്കുന്നു. വിവേചനാബുദ്ധി ലഭിച്ചിരിക്കുന്ന മനുഷ്യന് ജീവിക്കുന്നതിന് ഭക്ഷണം വേണം - ആത്മികവും ഭൗതിക വുമായ ഭക്ഷണം. ഇവ രണ്ടും നൽകുന്നത് ദൈവമാണ്. എന്നാൽ മനുഷ്യൻ ഭക്ഷിക്കുവാൻ മാത്രമല്ല, വിശക്കുന്നവന്റെ വിശപ്പ് സ്വയം അറിഞ്ഞ് അവന് ഭക്ഷണം കൊടുക്കുവാനും കഴിയുന്നവനാണ്. നോമ്പുകൊണ്ടുള്ള പല പ്രയോജനങ്ങളിൽ ഒന്ന് അതാണല്ലോ - അതായത് മറ്റൊരാളിന്റെ വിശപ്പ് മനസ്സിലാക്കാനും, സ്വയം അത് ഏറ്റെടുത്ത് വിശക്കുന്നവന് ഭക്ഷണം കൊടുത്ത് തൃപ്തനാക്കാനുമുള്ള കഴിവ് നേടുന്നത്.

1. ഗലീലതടാകത്തിന്റെ കരയിൽ മൂന്നുനാളായി നല്ല ഒരു ജനക്കൂട്ടം യേശുവിനോടൊപ്പം. വിശപ്പിന്റെ വിളിയെ അവഗണിച്ച് അവർ യേശുവിനോടുകൂടെ സമയം ചിലവഴിക്കുകയാണ്. മൂന്നാം ദിവസമായപ്പോഴേക്കും അവർ കരുതിയിരുന്ന ഭക്ഷണസാധനങ്ങൾ തീർന്നു. യേശുവിന്റെ ദയാവായ്പ് ഉണരുകയായി. അത് ഇങ്ങനെ പുറത്തുവന്നു. "എനിക്ക് ഇവരെക്കുറിച്ച് മനസ്സലിവ് തോന്നുന്നു." ആവശ്യക്കാരന്റെ ആവശ്യത്തിനു മുമ്പിൽ വച്ച് 'മനസ്സലിവ്' തോന്നുമ്പോൾ നാമും യേശുവിന്റെ മനസ്സുള്ളവരായി മാറുന്നില്ലേ? അങ്ങനെയൊരു മനംമാറ്റം നമ്മിൽ "ഒരത്ഭുത"മായിക്കരുതാം.

2. "ഈ മരുഭൂമിയിൽ ഇത്രയും പേർക്ക് എങ്ങനെ ഭക്ഷണം നൽകും.? പ്രശ്നത്തിന്റെ ഗൗരവം ശിഷ്യന്മാർ ഗ്രഹിച്ചു കഴിഞ്ഞു. മറ്റൊരുവന്റെ പ്രശ്നം സ്വന്തം പ്രശ്നമായിക്കണ്ടുകഴിഞ്ഞെങ്കിലേ, അതിന് പരിഹാരം തേടാൻ തോന്നലുണ്ടാകൂ. അല്ലെങ്കിൽ 'അത് ആരാന്റെ പ്രശ്നം, എനിക്കെന്ത്" എന്ന നിസ്സംഗഭാവമായിരിക്കും ഫലം.

3. യേശുവിന്റെ ശാന്തഗംഭീരമായ ചോദ്യം ശ്രദ്ധിയ്ക്കാം. നിങ്ങളുടെ കൈവശം ഇപ്പോൾ എന്തുണ്ട്? മനസ്സലിവിൽ നിന്നുയരുന്നതാണീ ചോദ്യം തന്നെ. അവരവരോടും മറ്റുള്ളവരോടും ഇത് ചോദിക്കേണ്ടതാണ്. അല്പമായിട്ടെങ്കിലും കൈവശമുള്ളതും ദൈവത്തിന്റെ ദാനമാണ്. അത് അങ്ങയെ തിരിച്ചേല്പിക്കാം. അദ്ദേഹം അത് തനിക്കായി എടുക്കുകയില്ല. അത് അനുഗ്രഹിച്ച് വർദ്ധിപ്പിച്ച് നമ്മുക്കു തന്നെ തിരികെത്തരും.

4. ശ്രദ്ധിക്കപ്പെടേണ്ട ഒരു സംഗതിയുണ്ട്. ഉപദേശം നൽകാനായി പ്രചരണം നടത്തി ആരെയും യേശു വിളിച്ചു വരുത്തിയതല്ല. "അദ്ധ്വാനിക്കുന്നവരും ഭാരമുള്ള ചുമടെടുക്കുന്നവരും എന്റെ അടുക്കൽ വരുവിൻ, ഞാൻ നിങ്ങളെ ആശ്വസിപ്പിക്കാം." എന്ന വാഗ്ദാനം പ്രചരണമല്ല, വേദനിക്കുന്ന ഹൃദയങ്ങൾക്ക് ആശ്വാസത്തിന്റെ അമൃതധാരയാണ്. ഏഴപ്പവും ചെറുമീനുകളും വർദ്ധിപ്പിച്ച് നാലായിരം പേർക്ക് സുഭിക്ഷമായി ആഹാരം നൽകിയതിനുശേഷം 'പത്രസമ്മേളനമോ', സാക്ഷ്യം പറച്ചിലോ ഒന്നും ഇല്ല. ആളുകളെയും ശിഷ്യന്മാരെയും യാത്രയാക്കിയിട്ട് ഏകനായി പ്രാർത്ഥിക്കുന്നതിനു പോകുന്നു. ഈ ശൈലി എത്രപേർ മനസ്സിലാക്കിയിട്ടുണ്ട്?

"ഇന്നത്തെ മനുഷ്യർക്ക് പ്രശ്നങ്ങൾ ധാരാളമുണ്ട്; അവയ്ക്കെല്ലാം പ്രതിവിധിയാണ് ധ്യാനം" - ഇത് ഇന്ന് പലയിടത്തും മുഴങ്ങികേൾക്കുന്നുണ്ട്. "പ്രശ്നങ്ങൾക്കു പ്രതിവിധി," "ധ്യാനം" എന്നിവയെപ്പറ്റിയെല്ലാം വേണ്ടവ

ണ്ണം ഗ്രഹിച്ചവരാണോ ഈ "പരിഹാര"ത്തിലെത്തിയിരിക്കുന്നത്? മനുഷ്യരെ വൈകാരികമായി ഇളക്കി, വികാരങ്ങൾക്ക് പ്രകടനാവസരങ്ങൾ നൽകിയാൽ പ്രശ്നങ്ങൾക്കു പരിഹാരമാകുമോ? കൂടുതൽ ദൈവസ്വഭാവം സ്വാംശീകരിച്ചിരിക്കുന്ന ഗുരുക്കന്മാർക്കു മാത്രമേ, "ഞാൻ നിങ്ങളെ ആശ്വസിപ്പിക്കാം" എന്നു പറഞ്ഞ് അവശരെയും, ആർത്തന്മാരെയും വിളിച്ചുചേർക്കാനാകൂ. ശബ്ദധോരണിയും അംഗവിക്ഷേപങ്ങളും, ചടുലചലനങ്ങളും, സ്വതന്ത്രമായി അവ്യക്തശബ്ദങ്ങൾ പുറപ്പെടുവിക്കാനുള്ള അവസരവും ഗാനപദങ്ങളുടെ വിരസമായ ആവർത്തനവുമായാൽ മനുഷ്യർ 'ധ്യാന'ത്തിലൂടെ ഉയർന്ന് ദൈവസാന്നിദ്ധ്യമനുഭവിക്കുമോ? സാരോപദേശങ്ങളും ഉപദേശ സഹായവും നൽകി, മദ്യപാനം, വഴിതെറ്റിയ വ്യക്തിബന്ധങ്ങൾ, അഴിമതി, ധൂർത്ത് തുടങ്ങിയവയിൽ നിന്നും മനുഷ്യനെ വേർതിരിക്കുന്ന പരിപാടികൾ അവശ്യം വേണ്ടവതന്നെ പക്ഷെ അതിന്റെ പേര് 'ധ്യാനം' എന്നുതന്നെയായിരിക്കണമെന്ന് നിർബന്ധം പിടിക്കണമോ?

മനുഷ്യരുടെ ആത്മീകവും ലൗകികങ്ങളുമായ പ്രശ്നങ്ങളെയും ആവശ്യങ്ങളെയും യേശുതമ്പുരാൻ കൈകാര്യം ചെയ്യുന്ന രീതി നമ്മുക്കന്യമോ അതോ കാലാതീതമായ ആ ശൈലിയുടെ ആത്മാവിനെ, ഇന്നത്തെ കാലസ്ഥിതിക്ക് അത് അനുയോജ്യമല്ല എന്നു പറഞ്ഞ് നാം തള്ളുകയാണോ?

• • • • • • • • •

## 81 -ാം ജന്മദിനാഘോഷം



നീണ്ട 51 വർഷക്കാലം കൂരോപ്പട സെൻറ് ജോൺസ് ഓർത്തഡോക്സ് പള്ളിയിൽ വികാരിആയി സേവനം അനുഷ്ഠിച്ച് സ്വയം റിട്ടയർ ചെയ്ത് വിശ്രമജീവിതം നയിക്കുന്ന റവ. ഫാ. സി. സി. സ്കറിയായുടെ 81 -ാം ജന്മദിനം പാമ്പാടി മാർ കുറിയാക്കോസ് ദയറായിൽ വച്ച് 1996 മെയ് മാസം 21-ാം തീയതി ചൊവ്വാഴ്ച വെരി. റവ. പി. സി. യോഹന്നാൻ റമ്പാന്റെ സാന്നിദ്ധ്യത്തിൽ സാഘോഷം കൊണ്ടാടിയിരിക്കുന്നു. അന്നേദിവസം 7.30 ന് പാമ്പാടി ദയറായിൽ വി. കുർബ്ബാനയും തുടർന്ന് അഭയഭവൻ, ബാലഭവൻ അന്തേവാസികൾക്ക് വസ്ത്രദാനവും മധുരപലഹാരവിതരണവും ഉണ്ടായിരുന്നു.

## പോസ്റ്റ് എസ്. എസ്. എൽ. സി. ക്യാമ്പ് അവലോകനം

# മായാത്ത സ്മരണകൾ

### എബ്രഹാം മാത്യു പുത്തൻകാവ്

മായാത്തസ്മരണകളും മറക്കാനാവാത്ത കുറെ വ്യക്തികളും - അതാണ് പോസ്റ്റ്. എസ്. എസ്. എൽ. സി. ക്യാമ്പ് സമ്മാനിച്ചത്. ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനത്തിന് നന്ദി.

ഏപ്രിൽ 28 മുതൽ മേയ് 4 വരെ മാങ്ങാനം ക്രൈസ്തവാശ്രമത്തിൽ നടന്നത് 10-ാം ക്ലാസ്സ് കഴിഞ്ഞ് കോളജ് പ്രവേശനത്തിനായി കാത്തിരിക്കുന്നവർക്കായി എം. ജി. ഒ. സി. എസ്. എം. സംഘടിപ്പിച്ച 8-ാമത് ക്യാമ്പായിരുന്നു. നേരത്തെ ഇത്തരം ക്യാമ്പിൽ സംബന്ധിച്ചവരിൽ നിന്നും കേട്ടിട്ടുള്ളത് സത്യമാണെന്ന് ബോധ്യമായി.

എം. ജി. യൂണിവേഴ്സിറ്റി വി. സി. ഡോ. വി. എൻ. രാജശേഖരൻ പിള്ളയാണ് ഈ വിദ്യാഭ്യാസ മാർഗ്ഗനിർദ്ദേശ പരിപാടി ഉത്ഘാടനം ചെയ്തത്. ഇത്തരം പരിപാടികൾ സംഘടിപ്പിക്കുന്നതിന് മുന്നോട്ടുവന്ന വിദ്യാർത്ഥിപ്രസ്ഥാനത്തെ അദ്ദേഹം പ്രശംസിച്ചു. പ്രസ്ഥാനം ജന. സെക്രട്ടറി ഫാ. ജോൺ തോമസിന്റെ അദ്ധ്യക്ഷതയിൽ നടന്ന ഉത്ഘാടനസമ്മേളനത്തിൽ ബസേലിയോസ് കോളജ് പ്രിൻസിപ്പൽ പ്രൊഫ. കെ. പി. ജോയി, പ്രിയാ ജേക്കബ് എന്നിവർ പ്രസംഗിച്ചു. ക്യാമ്പ് ഡയറക്ടർ പ്രൊഫ. പി. സി. ഏലിയാസ് (പഴഞ്ഞി എം. ഡി. കോളജ് പ്രിൻസിപ്പൽ) സ്വാഗതവും കോ-ഓർഡിനേറ്റർ ജേക്കബ് സഖറിയ (പാരഗൺ കോട്ടയം) നന്ദിയും പറഞ്ഞു. ഉത്ഘാടനസമ്മേളനത്തിൽ പാലിച്ച സമയനിഷ്ഠ ക്യാമ്പിലെ എല്ലാ പരിപാടിയിലും പുലർത്താൻ കഴിഞ്ഞത് ഒരു നേട്ടം തന്നെയായിരുന്നു. അത്താഴത്തിന് ശേഷം 'ഐസ് ബ്രേക്കിംഗ്' എന്ന പരിപാടി അപരിചിതത്വത്തിന്റെ മഞ്ഞ് ഉരുകാൻ സഹായിച്ചു.

എന്നും രാവിലെ ആശ്രമം ചാപ്പലിൽ നടന്ന ധ്യാനവും പ്രാർത്ഥനയും വളരെ പ്രയോജനപ്രദമായിരുന്നു.

ആദ്യത്തെ ക്ലാസ്സ് "വിദ്യാഭ്യാസത്തിന്റെ ലക്ഷ്യങ്ങൾ" എന്നതായിരുന്നു. ഫാ. ടി. ജെ. ജോഷ്വായുടെ ആ ക്ലാസ്സ് വിദ്യാഭ്യാസത്തെക്കുറിച്ച് വ്യക്തമായ അവബോധം നൽകുന്നതിന് സഹായിച്ചു.

പ്രൊഫ. പി. സി. വറുഗീസ് (കെമിസ്ട്രി) പ്രൊഫ. സഖറിയ ദാനിയൽ (ബയോളജി), പ്രൊഫ. കെ. മാത്യു (ഫിസിക്സ്), പ്രൊഫ. എം. എസ്. സാമുവൽ (മാത്സ്), പ്രൊഫ. ജേക്കബ് കുര്യൻ ഓണാട്ട് (ഇംഗ്ലീഷ്), പ്രൊഫ. മേരി മാത്യു (ഉപഭാഷ) എന്നിവർ കോളജ് തലത്തിൽ പഠിക്കാനുള്ള വിഷയങ്ങളിലേക്ക് ഒരെത്തിനോട്ടം നടത്താൻ സഹായിക്കുന്ന ക്ലാസ്സുകൾ എടുത്തു.

പ്രൊഫ. പി. സി. ഏലിയാസ് (പ്രസംഗകല), ഡോ. എലിശബാ മാത്യു (കൗമാരപ്രശ്നങ്ങൾ), ചെറിയാൻ വറുഗീസ് (ഓർമ്മശക്തി) പ്രൊഫ. കെ. പി. ജോയി (പരിസ്ഥിതി) തുടങ്ങിയ പൊതുവിഷയങ്ങൾ അവതരിപ്പിച്ചു.

പോൾമണലിൽ, മരിയൻ ജോർജ്ജ്, സന്തോഷ് മാങ്ങാനം എന്നിവർ മാധ്യമ സെമിനാർ നയിച്ചു. എഞ്ചിനിയർ പി. ജെ. കുര്യൻ, ഡോ. അനിൽ ഐയ്പ്, ഡോ. ടിജു തോമസ് എന്നിവർ മുഖാമുഖത്തിൽ പങ്കെടുത്തു. എ. എം. മാണി, ഫാ. കെ. ജി. അലക്സാണ്ടർ, ഡീക്കൺ തോമസ് സഖറിയ എന്നിവർ സംഗീതപരിശീലനക്ലാസ്സ് നയിച്ചു. കൗൺസിലിംഗ് സെഷന് പ്രൊഫ. പി. സി. ഏലിയാസ്, മെറിനാ ജോർജ്ജ് എന്നിവരാണ് നേതൃത്വം നൽകിയത്. ഗ്രൂപ്പ് തെരഞ്ഞെടുക്കുന്നതിനെക്കുറിച്ച് നടന്ന ചർച്ച ഞങ്ങളുടെ പല ധാരണകളും തിരുത്താൻ ഉപകരിച്ചു. മെഡിസിൻ, എഞ്ചിനിയറിംഗ് എന്നീ വിഷയങ്ങൾമാത്രം സ്വപ്നം കണ്ട് കഴിഞ്ഞവരിൽ പുതിയ ചിന്തകൾ ഉണർത്താൻ ഈ ക്യാമ്പിലെ അനുഭവങ്ങൾ സഹായിച്ചു.

പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനി ക്യാമ്പ് സന്ദർശിച്ച് ഞങ്ങളെ അനുഗ്രഹിച്ചു. It is better to give than to receive എന്ന സന്ദേശം പരിശുദ്ധ പിതാവ് നൽകുകയും ഞങ്ങളെക്കൊണ്ട് അത് ഏററു പറയിക്കുകയും ചെയ്തു.

അഭിവന്ദ്യ ഗീവറുഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുമായി സംവാദത്തിലേർപ്പെടാൻ ഞങ്ങൾക്ക് ലഭിച്ച അവസരം അവിസ്മരണീയമായി. ആചാര്യ കെ. കെ. ചാണ്ടി, ജേക്കബ് സഖറിയ, പ്രിയാ ജേക്കബ്, ബ്രദർ വിത്സൺ ഡീക്കൺ തോമസ് സഖറിയ, ഡോ. ടിജു തോമസ്, സാബു ജോർജ്ജ് എന്നിവർ പ്രഭാതധ്യാനം നയിച്ചു.

അഭിവന്ദ്യ പൗലോസ് മാർ പക്കോമിയോസ തിരുമേനി മൂന്നുതവണ ക്യാമ്പിലെത്തി. വി. കുമ്പസാരത്തിലേക്ക് നയിച്ച ധ്യാനത്തിന് പക്കോമിയോസ് തിരുമേനി നേതൃത്വം നൽകി. ഫാ. ഫിലിപ്പ് കുരുവിള വി. കുർബ്ബാന അനുഭവത്തിന്റെ പ്രാധാന്യത്തെക്കുറിച്ച് പ്രസംഗിച്ചു. ക്യാമ്പിലെ എല്ലാ അംഗങ്ങളും വി. കുമ്പസാരം നടത്തി വി. കുർബ്ബാന അനുഭവിച്ചു. ഫാ. ജോൺ തോമസ്, ഫാ. ബിജേഷ് ഫിലിപ്പ്, ഫാ. കെ. ജി. അലക്സാണ്ടർ എന്നിവരായിരുന്നു ഞങ്ങളെ കുമ്പസാരിപ്പിച്ചത് - പലരുടെയും ആദ്യ കുമ്പസാരമായിരുന്നു അത്. ഫാ. ജോൺ തോമസ് വി. കുർബാന അർപ്പിച്ചു. ഡീക്കൺ ആൻഡ്രൂസ് കുർബ്ബാന മദ്ധ്യേ പ്രസംഗിച്ചു.

നൂറിൽ പരം അനാഥ കുട്ടികൾക്ക് അഭയം നൽകുന്ന മാങ്ങാനം ക്രൈസ്തവാശ്രമത്തിലെ ബാലഭവൻ സന്ദർശിച്ചത് മറ്റൊരു വലിയ 'പാഠം' ആയിത്തീർന്നു. ബാലഭവനിലെ അംഗങ്ങൾക്കായി ഒരു നേരത്തെ ആഹാരത്തിനുള്ള വക ഞങ്ങൾ നൽകി.

ഞങ്ങളെ 6 ഗ്രൂപ്പുകളായി തിരിച്ച് ഓരോ ഗ്രൂപ്പിനും ഓരോ ദിവസത്തെ ക്യാമ്പ് നടത്തിപ്പിന്റെ ചുമതല നൽകിയതും എന്നും ഗ്രൂപ്പ്മീറ്റിംഗുകൾ നടത്തി പരിപാടികൾ അവലോകനം ചെയ്തതും വിദ്യാർത്ഥികളിൽ വളരെ താത്പര്യം ജനിപ്പിച്ചു. പ്രാർത്ഥന നയിക്കാനും, റിസോഴ്സ് പേഴ്സണെ പരിചയപ്പെടുത്തി സ്വാഗതം പറയാനും കൃതജ്ഞത പറയാനും ഞങ്ങൾക്ക് ലഭിച്ച അവസരം ഈ ക്യാമ്പിന്റെ സവിശേഷതയായിരുന്നു. ഞങ്ങളുടെ സഭാബന്ധങ്ങൾ മെച്ചമാക്കാനുള്ള മാർഗ്ഗങ്ങളെക്കുറിച്ചും സഭാ സമാധാനത്തെക്കുറിച്ചും നടന്ന സംവാദവും ടാലന്റ് നൈറ്റും വിവിധ മത്സരങ്ങളും ക്യാമ്പിന് കൊഴുപ്പേകി.

ഡയറക്ടർ പ്രൊഫ. പി. സി. ഏലിയാസ് സാർ ആദ്യവസാനം ക്രൈസ്തവാശ്രമത്തിൽ താമസിച്ച് ക്യാമ്പിന് നേതൃത്വം നല്കി. സിസ്റ്റർ മെറീനാ, പ്രീയാ ജേക്കബ്, സാലി ആൻറി, ജേക്കബ് സഖറിയ, ഡോ. ടിജു, സാബു ജോർജ്ജ്, റാബി എന്നിവരും ഞങ്ങളുടെ നന്ദി അർഹിക്കുന്നു.

സമാപന സന്ദേശം നൽകിയത് അഭിവന്ദ്യ പക്കോമിയോസ് തിരുമേനിയായിരുന്നു. റിഞ്ചു പി. കോശി, അജി ഏലിയാസ്, രേഷ്മാ ജേക്കബ് രക്ഷകർത്താക്കളുടെ പ്രതിനിധി ശോശാമ്മ കുര്യാക്കോസ് എന്നിവർ പ്രസംഗിച്ചു. അർഹിക്കാത്ത നന്മകൾ വർഷിക്കുന്ന ദൈവത്തിന് സ്തുതി കരേറ്റുന്ന സമാപന ഗാനം ഏവരും ചേർന്ന് പാടിയ ഹൃദയസ്പൃക്കായ ചടങ്ങോടെ 8-ാമത് പോസ്റ്റ് എസ്. എസ്. എൽ. സി. ക്യാമ്പ് അവസാനിച്ചു.

• • • • • •

# "ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് മലങ്കരയുടെ വലിയ തിരുമേനി."

ഡീക്കൻ ജേക്കബ് തോമസ് കാരയ്ക്കൽ.

മെയ് ഒമ്പതിന് 86-ാം വയസിലേക്ക് പ്രവേശിച്ച മലങ്കരയുടെ സീനിയർ മെത്രാപ്പോലിത്താ അഭിവന്ദ്യ ഫിലിപ്പോസ് മാർ തെയോഫിലോസ് തിരുമേനിക്ക് മലങ്കരസഭ മക്കളുടെ ജന്മദിനാശംസകൾ.

86-ാം വയസിലും ഒരു യുവാവിൻെറ ചുറുചുറുക്കോടുകൂടി സഭാശുശ്രൂഷ നിർവ്വഹിക്കുന്ന ഈ അഭിവന്ദ്യപിതാവ്, സഭയുടെ 'എക്യൂമെനിക്കൽ' ആശയങ്ങൾക്കും, വിദ്യാർത്ഥിപ്രസ്ഥാനത്തിൻെറ വളർച്ചയ്ക്കും, വൈദികസെമിനാരിയുടെ ആധുനിക ചരിത്രത്തിനും പിന്നിൽ അവിസ്മരണിയമായ സംഭാവനകൾ നല്കിയിട്ടുണ്ട്

1911 മെയ് 9 ന് കോട്ടയം കൊച്ചുപുരയ്ക്കൽ കുടുംബത്തിൽ കോരയുടെയും മറിയാമ്മയുടെയും പുത്രനായി ജനിച്ചു. ചെറുപ്പം മുതൽ സഭാപ്രവർത്തനങ്ങളിൽ അതീവ തല്പരനായിരുന്ന ഫിലിപ്പോസ് കോട്ടയം സി. എം. എസ്. കോളജിൽ പഠിച്ചു. വടക്കൻ ഭദ്രാസനത്തിൽ വട്ടശ്ശേരിൽ തിരുമേനി നടത്തിയ പര്യടന വേളയിൽ കെ. ഫിലിപ്പോസിന് തൃപ്പൂണിത്തറ നടമേൽ പള്ളിയിൽ വച്ച് 1929 ൽ കോറൂയോ പട്ടം നല്കി. പാമ്പാടി തിരുമേനിയിൽ നിന്നും 1944 ൽ പൂർണ്ണ ശെമ്മാശപട്ടവും, അതേ വർഷം തന്നെ പ. ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതിയൻ ബാവായിൽ നിന്ന് വൈദികപട്ടവും സ്വീകരിച്ചു. 1966 ൽ കോലഞ്ചേരി പള്ളിയിൽവച്ച് ഫിലിപ്പോസ് മാർ തെയോഫിലോസ് എന്ന പേരിൽ മെത്രാപ്പോലിത്തയായി വാഴിക്കപ്പെട്ടു. 1967 മുതൽ അങ്കമാലിയുടെയും 1979 മുതൽ ബോംബെ ഭദ്രാസനത്തിൻെറയും ഭരണസാരഥ്യം വഹിക്കുന്നു.

1936 ൽ ഇംഗ്ലണ്ടിൽ ഉന്നത വിദ്യാഭ്യാസത്തിനായി എത്തിയ കാലംമുതൽ, യൂറോപ്യൻ രാജ്യങ്ങളിലുണ്ടായ സഭാ ഐക്യശ്രമങ്ങളിൽ, 'മലങ്കരയുടെ അംബാസിഡർ' ആയിരുന്നു ഫിലിപ്പോസ് ശെമ്മാശൻ. 1991 ഏപ്രിൽ 29ന് പരുമലയിൽവച്ച് നടന്ന, 6-ാം കാതോലിക്കാ സ്ഥാനാരോഹണ ശുശ്രൂഷകൾക്ക് നേതൃത്വം കൊടുത്തത് മലങ്കരയുടെ സീനിയർ മെത്രാപ്പോലിത്ത ആയ തെയോഫിലോസ് തിരുമേനിയായിരുന്നു.

ഇംഗ്ലണ്ടിൽനിന്നും, അമേരിക്കയിൽനിന്നും ഉന്നത ബിരുദങ്ങൾ നേടി നാട്ടിൽ തിരിച്ചെത്തിയ ഡീക്കൺ ഫിലിപ്പോസ്, 1942 മുതൽ സെമിനാരിയുടെ പ്രവർത്തനങ്ങളുമായി അടുത്തു ബന്ധപ്പെടുവാൻ തുടങ്ങി. സെമിനാരി വളരെ മുമ്പുതന്നെ പ്രവർത്തനം ആരംഭിച്ചിരുന്നെങ്കിലും, സഭാകേസും മറ്റുമായി പലപ്പോഴും പ്രവർത്തനം നിന്നുപോയിട്ടുണ്ട്. സഭയുടെ സ്വാതന്ത്ര്യത്തിനുനേരെ ആഞ്ഞടിക്കുന്ന ആഭ്യന്തരവും, ബാഹ്യവും ആയ ശക്തികളെ നേരിടാൻ, സഭാചരിത്രബോധവും ദൈവശാസ്ത്രപാണ്ഡിത്യവും, ശിക്ഷണബോധവും ഉള്ള വൈദികർ അത്യാവശ്യമെന്ന് അദ്ദേഹത്തിനു ഉത്തമബോധ്യം ഉണ്ടായിരുന്നു. ഈ ദർശനത്തോടുകൂടിയായിരുന്നു വൈദിക സെമിനാരിക്ക് പുനർജന്മം നല്കാനുള്ള ശ്രമങ്ങൾ ആരംഭിച്ചത്.

വിദേശപഠനത്തിനുശേഷം 6 - 7 മാസം സുറിയാനി പഠിക്കുന്നതിനായി ഔഗേൻ മാർ തീമോത്തിയോസ് (പിന്നീട് ഔഗേൻ കാതോലിക്കാബാവാ) തിരുമേനിയുടെകൂടെ മൂവാറ്റുപുഴ അരമനയിൽ താമസിച്ചു.

ശെമ്മാശൻെറ അവിടുത്തെ താമസം ബാവാ തിരുമേനിയെയും തീമോത്തിയോസ് തിരുമേനിയെയും തമ്മിൽ കൂടുതൽ അടുപ്പിക്കുന്നതിന് സഹായകമായി തീർത്തു.

രണ്ടു കക്ഷികളുംചേർന്ന് സെമിനാരി പുനരാരംഭിക്കുന്നതിനുള്ള ശ്രമങ്ങൾക്ക് ഈ കാലത്ത് ശെമ്മാശൻ നേതൃത്വം കൊടുത്തു. തീമോത്തിയോസ് തിരുമേനിയും അതിനു വേണ്ടുന്ന പ്രോത്സാഹനങ്ങൾ നല്കി. എന്നാൽ ഈ ശ്രമത്തിനു കാര്യമായ നീക്കം ഉണ്ടായില്ല. തുടർന്ന്, ദീർഘകാലം ആലുവ യു. സി. കോളജ് പ്രിൻ

**86-ാം വയസിലും ഒരു യുവാവിൻെറ ചുറുചുറുക്കോടുകൂടി സഭാശുശ്രൂഷ നിർവ്വഹിക്കുന്ന ഈ അഭിവന്ദ്യപിതാവ്, സഭയുടെ 'എക്യൂമെനിക്കൽ' ആശയങ്ങൾക്കും, വിദ്യാർത്ഥിപ്രസ്ഥാനത്തിൻെറ വളർച്ചയ്ക്കും, വൈദികസെമിനാരിയുടെ ആധുനിക ചരിത്രത്തിനും പിന്നിൽ അവിസ്മരണിയമായ സംഭാവനകൾ നല്കിയിട്ടുണ്ട്**

സിപ്പൽ ആയിരുന്ന എ. എം. വർക്കി സാറിന്റെയും മററും സഹകരണത്തോടുകൂടിയും ബാവാതിരുമേനിയുടെ അനുഗ്രഹാനുമതിയോടു കൂടിയും എം. ഡി. സ്കൂളിലെ ഒരു കെട്ടിടത്തിൽ 6 വിദ്യാർത്ഥികളുമായി സെമിനാരിയുടെ പ്രവർത്തനം വീണ്ടും ആരംഭിച്ചു. ക്ലാസ്സ് കഴിഞ്ഞുള്ള വിശ്രമസമയം മുഴുവൻ സെമിനാരിയുടെ ധനശേഖരണത്തിനായി ശെമ്മാശൻ മാറ്റിവച്ചു. ചിലർ പണം നല്കി, ചിലർ തടി, ഓട് അങ്ങനെ പല തലത്തിൽ അനേകർ ശെമ്മാശനിലൂടെ സെമിനാരിയെ സഹായിച്ചുകൊണ്ടിരുന്നു.

പഠനത്തിനായി വിദേശരാജ്യങ്ങളിൽ ചിലവിട്ട നാളുകളെല്ലാം, മാതൃസഭയുടെ മഹത്വവും, മാന്യതയും മറ്റുള്ളവരെ ബോധ്യപ്പെടുത്തുവാൻ അദ്ദേഹം അങ്ങേയറ്റം ശ്രമിച്ചിരുന്നു. ഫാ. ഫിലിപ്പോസിന്റെ സഭയെ കാണുവാനും കണ്ടെത്തുവാനും വിദേശികൾക്ക് ആഗ്രഹമായി. അനേകം ലോകപ്രശസ്തരായ വേദപണ്ഡിതന്മാർ ഇവിടെ എത്തി. സഭകൾ തമ്മിലുള്ള അടുപ്പത്തിനും, ഇത് വളരെയേറെ സഹായിച്ചു.

1944 ൽ വൈദികനായ ഫിലിപ്പോസ് സെമിനാരിയിലെ ആദരണീയനായ അദ്ധ്യാപകനായിരുന്നു. വളർത്തുമൃഗങ്ങളോടും പൂന്തോട്ടത്തോടുമുള്ള അദ്ദേഹത്തിന്റെ പ്രത്യേകം കരുതൽ അദ്ദേഹത്തിലെ പ്രകൃതിസ്നേഹിയായ മനുഷ്യനെ വിളിച്ചറിയിക്കുന്നതായിരുന്നു.

മിതമായും, സ്ഫുടമായും വാക്കുകളും വാചകങ്ങളും കൈകാര്യം ചെയ്യുന്ന തിരുമേനി പഴയനിയമം, സഭാചരിത്രം, മോറൽ തിയോളജി, സഭാപിതാക്കന്മാർ എന്നീ വിഷയങ്ങൾ സെമിനാരിയിൽ പഠിച്ചിരുന്നു. ഒരേ സമയം സെമിനാരി വൈസ്പ്രിൻസിപ്പലും (പിന്നീട് പ്രിൻസിപ്പൽ) ചാപ്പൽ വികാരിയുമായിരുന്നു ഫാ. ഫിലിപ്പോസ്.

1937 ലെ എഡിൻബറോ സമ്മേളനം, 1939 ലെ ആംസ്റ്റർഡാമിൽ കൂടിയ പ്രഥമ ആഗോള യുവജന സമ്മേളനം, 1948 - ൽ ആംസ്റ്റർഡാമിൽ ചേർന്ന സഭകളുടെ ലോകകൗൺസിൽ, 1952 ൽ W. C. C. യുടെഫെയ്ത്ത് ആൻഡ് ഓർഡർ വിഭാഗത്തിലെ പ്രധാന സെക്രട്ടറി, W. C. C.തുടർന്നുള്ള സമ്മേളനങ്ങളിൽ, ഇവാൻസ്റ്റൺ (1954), ന്യൂഡൽഹി (1961), നൈറോബി (1975), ആഡീസ് അബാബയിലെ ഓറിയൻറൽ ഓർത്തഡോക്സ് സഭകളുടെ മേലദ്ധ്യക്ഷ സമ്മേളനം (1965), ലെനിൻ ഗ്രാഡ് തിയോളജിക്കൽ കൺസൾട്ടേഷൻ (1965) രണ്ടാം വത്തിക്കാൻ സുന്നഹദോസ് (1965) തുടങ്ങി എത്രയെത്ര സുപ്രധാന സമ്മേളനങ്ങളിൽ മലങ്കരസഭയുടെ ശബ്ദം അദ്ദേഹത്തിലൂടെ ലോകം ശ്രവിച്ചു.

വിദ്യാർത്ഥി പ്രസ്ഥാനത്തെ ഇന്നു കാണുന്ന രീതിയിൽ ശക്തവും സംഘടിതവും ആക്കി തീർത്തതിന്റെ പിന്നിൽ തിരുമേനിയുടെ നിസ്തുലമായ പ്രവർത്തനവും നേതൃത്വവുമാണ്. 1968 മുതൽ, ഇന്ന് ഈ 86 - ാം വയസിലും ഈ പ്രസ്ഥാനത്തിന്റെ പ്രസിഡൻറായി പ്രവർത്തിക്കുന്നു. എന്നത് അദ്ദേഹത്തിന് യുവതലമുറയെക്കുറിച്ചുള്ള കാഴ്ചപ്പാടിന്റെയും ദർശനത്തിന്റെയും ഉത്തമ ഉദാഹരണമാണ്.

മലങ്കരസഭയുടെ ഈ വലിയതിരുമേനിക്ക് ഒരായിരം ജന്മദിന ആശംസകൾ മലങ്കരസഭാ മക്കൾ തൃപ്പാദങ്ങളിൽ അർപ്പിക്കുന്നു.

## ജന്മദിനം ആഘോഷിച്ചു

അഭിവന്ദ്യ തെയോഫിലോസ് തിരുമേനിയുടെ 86 - ാം ജന്മദിനം ആലുവ തൃക്കുന്നത്തു സെമിനാരിയിൽ ആഘോഷപൂർവ്വം മെയ് 9-ാം തീയതി കൊണ്ടാടി.

രാവിലെ അഭിവന്ദ്യ തിരുമേനി വി. കുർബ്ബാന അർപ്പിച്ചു. സഹായമെത്രാന്മാരായ അഭി. ഗീവറുഗീസ് മാർ കൂറിലോസും, അഭി. പൗലോസ് മാർ പക്കോമിയോസും, അഭി. ഫിലിപ്പോസ് മാർ യൗസേബിയോസ്, അഭി. സഖറിയ മാർ അന്തോനിയോസ് എന്നീ തിരുമേനിമാരും വി. കുർബ്ബാനയിൽ സഹകാർമ്മികത്വം വഹിച്ചു. തുടർന്ന് നടന്ന ആത്മീക സംഘടനകളുടെ

• • • • • • • • • •

## ഡോ. കെ. പി. ജോണി
### പ്രിൻസിപ്പൽസ് കൗൺസിൽ പ്രസിഡൻറ്



ഓൾ കേരള പ്രൈവറ്റ് കോളജ് പ്രിൻസിപ്പൽസ് കൗൺസിൽ പ്രസിഡൻറ് ആയി സുൽത്താൻ ബത്തേരി സെൻറ് മേരീസ് കോളേജ് പ്രിൻസിപ്പാൾ ഡോ. കെ. പി. ജോണി തിരഞ്ഞെടു ക്കപ്പെട്ടു. ലണ്ടനിലെ റോയൽ സൊസൈറ്റി ഓഫ് കെമിസ്ട്രിയിലെ അംഗമായ ഡോ. ജോണി കഴിഞ്ഞ പതിനഞ്ചു വർഷങ്ങളായി ബത്തേരി കോളേജ് പ്രിൻസിപ്പലാണ്. കോഴിക്കോട് സർവ്വലാശാല കെമിസ്ട്രി പി. ജി. ബോർഡ് ഓഫ് സ്റ്റഡീസ് അംഗം. ഓൾ ഇൻഡ്യാ അസോസിയേഷൻ ഫോർ ക്രിസ്ത്യൻ ഹയർ എഡ്യൂക്കേഷൻ നാഷണൽ എക്സിക്യൂട്ടീവ് ബോർഡ് അംഗം, അക്കാദമിക് കൗൺസിൽ അംഗം, ഇൻഡ്യൻ റെഡ്ക്രോസ് സൊസൈറ്റി കേരള സ്റ്റേറ്റ് എക്സിക്യൂട്ടീവ് ബോർഡ് അംഗം, വയനാട് ജില്ലാ സ്പോർട്സ് കൗൺസിൽ അംഗം, ബത്തേരി റെഡ്ക്രോസ് സൊസൈറ്റി പ്രസിഡൻറ് എന്നീ നിലകളിലും ഇദ്ദേഹം പ്രവർത്തിച്ചു വരുന്നു. ഡോ. ജോണി സഭാ മാനേജിംഗ് കമ്മറ്റി മെമ്പറുമാണ്.

കോഴിക്കോട് സർവ്വകലാശാല അക്കാദമിക് കൗൺസിൽ അംഗം, സയൻസ് ഫാക്കൽറ്റി അംഗം, കെമിസ്ട്രി ബോർഡ് ഓഫ് സ്റ്റഡീസ് ചെയർമാൻ, ഇൻഡ്യൻ കോളേജസ് ഫോറം നാഷണൽ എക്സിക്യൂട്ടീവ് ബോർഡ് അംഗം, കേരളാ സ്റ്റേറ്റ് സെക്രട്ടറി, കോഴിക്കോട് ലോക്കൽ ലൈബ്രറി അതോറിറ്റി അംഗം, പ്രിൻസിപ്പൽ കൗൺസിൽ വൈസ് പ്രസിഡൻറ് തുടങ്ങി പല സ്ഥാനങ്ങളും നിർവ്വഹിച്ചിട്ടുണ്ട്. തൃശ്ശൂർ സെൻറ് തോമസ് കോളേജ്, ഇരിഞ്ഞാലയുടെ ക്രൈസ്റ്റ് കോളേജ്, വെല്ലൂർ ക്രിസ്ത്യൻ മെഡിക്കൽ കോളേജ്, പോണ്ടിച്ചേരി സ്റ്റേറ്റിൽ ഗവണ്മെൻറ് കോളേജുകൾ എന്നിവയിൽ അദ്ധ്യാപകനുമായും സേവനമനുഷ്ഠിച്ചിട്ടുണ്ട്.

# 'കാലം പോക്കിയത് മതി'

ഫാ. ജോസഫ് സാമുവൽ കറുകയിൽ

"കാമാർത്തികളിലും മോഹങ്ങളിലും വീഞ്ഞുകുടിയിലും വെറിക്കൂത്തുകളിലും മദ്യപാനത്തിലും ധർമ്മ വിരുദ്ധമായ വിഗ്രഹാരാധനയിലും നടന്ന് ജാതികളുടെ ഇഷ്ടം പോക്കിയത് മതി " (1 പത്രൊ 4.3).

രണ്ടായിരത്തോളമാണ്ടുകൾ പിന്നിട്ട മലങ്കരസഭാമക്കൾക്ക് അഭിമാനിക്കാനും ആദരിക്കപ്പെടുവാനും പലതും ഉണ്ടെങ്കിലും വിശ്വാസികളായ നാം ഓർത്തിടേണ്ടതും മതിയാക്കേണ്ടതുമായ ചില കാര്യങ്ങൾ മേലുദ്ധരിച്ച വാക്യത്തിൽ കാണാം. മനുഷ്യജീവിതം ഇന്ന് വിരഞ്ഞോടിക്കൊണ്ടിരിക്കുന്ന ചില ശീലങ്ങളെക്കുറിച്ചാണ് പ്രസ്തുത വാക്യം. ജഡികാസക്തിയ്ക്കും അമിതമോഹങ്ങൾക്കും വളരെ പ്രസക്തിയുള്ള ഈ കാലഘട്ടത്തിൽ ജാതികളുടെ ഇഷ്ടങ്ങളായി പത്രൊസ് അപ്പൊസ്തലൻ രേഖപ്പെടുത്തുന്ന അഞ്ചു കാര്യങ്ങളാണ് ഇവിടെ രേഖപ്പെടുത്തുന്നത്.

ഗർഭം ധരിച്ച് പാപത്തെ പ്രസവിക്കുന്നു" (യാക്കോബ് 1: 15) അധികാരമോഹം, സ്ഥാനമോഹം, ധനമോഹം, ഏതെക്കെവിധം മോഹങ്ങൾ. മോഹങ്ങൾ പൂവണിയാൻ അവലംബിക്കുന്ന മാർഗ്ഗങ്ങൾ ഏതൊക്കെ? സ്വയം പരിശോധനക്കായി നമ്മെ വിധേയപ്പെടുത്തുക.

**2. വെറിക്കൂത്തുകൾ**

നമ്മുടെ സമയത്തിൻെറ എത്രഭാഗം വെറിക്കൂത്തുകൾക്കായി ചെലവാക്കുന്നു. പള്ളിപ്പെരുന്നാളുകളോടനുബന്ധിച്ചും മററും പള്ളിപ്പറമ്പുകൾ മുച്ചീട്ടുകളി, ജാലവിദ്യ, സർക്കസ്, ഞാണിൽമേൽക്കളി, സർക്കസ് കൂടാരങ്ങൾ എന്നിവയ്ക്കായി ലേലം ചെയ്തുകൊടുക്കുന്നതും, വി. കുർബാനസമയങ്ങൾപോലും സ്ററാളുകളിൽനിന്നുള്ള പരസ്യങ്ങൾകൊണ്ട് മലിമസമാക്കുന്നതും ആയ എത്രയോ രംഗങ്ങൾ. ഇവ പൂർണ്ണമായി പള്ളിപ്പരിസരങ്ങളിലെങ്കിലും നിരോധിക്കണം.

**മാമോദീസായ്ക്കു മദ്യം, വിവാഹത്തിന് മദ്യം, മരിച്ചാൽ മദ്യം, ജനിച്ചാൽ മദ്യം, ഓർമ്മയ്ക്കു മദ്യം, വീടു കൂദാശയ്ക്കു മദ്യം, വിവാഹവാർഷികത്തിനു മദ്യം, പള്ളിപൊതുയോഗത്തിനു മദ്യം, ഇലക്ഷനു നിൽക്കാൻ മദ്യം, ജയിച്ചാൽ മദ്യം തുടങ്ങി സകലരംഗങ്ങളിലും ഒളിഞ്ഞും തെളിഞ്ഞും അനേക ക്രൈസ്തവ ഭവനങ്ങളിലെ സത്യമാണിത്. ഒരിടവകയിൽ മദ്യം ഉപയോഗിക്കാത്തവർ എത്ര എന്ന് പരിശോധിച്ചാലറിയാം നമ്മുടെ അവസ്ഥ.**

**1. കാമാർത്തികളും മോഹങ്ങളും**

ജഡികാസക്തിയിൽനിന്നും മനുഷ്യനുള്ള മോചനമെന്നവിധം സ്വയംനിയന്ത്രണത്തിനായി പുണ്യപിതാക്കന്മാർ നോമ്പിനെ ക്രമീകരിച്ചു. നോമ്പിലൂടെ മൂന്നു കാര്യങ്ങൾ പ്രതീക്ഷിക്കുന്നു. മനുഷ്യനും ദൈവവും തമ്മിലുള്ള ബന്ധം, സ്വയനിയന്ത്രണം, സൃഷ്ടാവും സൃഷ്ടിയും തമ്മിലുള്ള ബന്ധത്തിന് തട്ടിയിട്ടുള്ള ഉലച്ചിലുകൾ നോമ്പിലൂടെയും പ്രാർത്ഥനയിലൂടെയും പശ്ചാത്താപത്തിലൂടെയും വീണ്ടെടുക്കുക. വ്യക്തിബന്ധങ്ങൾക്കു സംഭവിച്ചിട്ടുള്ള ഉലച്ചിലുകൾ നോമ്പിൽ ശരിപ്പെടുത്തണം. സന്ധ്യവരെ ഭക്ഷണം വെടിഞ്ഞ് ജാഗരണത്തിലിരിക്കുന്ന ഭക്തൻ സഹോദരനോട് സംസാരിക്കാഞ്ഞാൽ എന്തു ഭക്തി. സ്വയനിയന്ത്രണത്തിനുള്ള ഉപാധികളായിട്ടാണ് ഭക്ഷണക്രമീകരണങ്ങളും മറ്റും. കോപവും, വാഗ്വാദവും, അനുരഞ്ജനമില്ലായ്മയും, ശാപവാക്കുകളും, ചതിവും, കുതികാൽ വെട്ടുകളും, വ്യാജഭാവങ്ങളും ഉൾക്കൊണ്ടുകൊണ്ടുള്ള നോമ്പിൻെറ അർത്ഥം എന്ത് എന്ന് ശോധന ചെയ്യുക. എല്ലാം രംഗത്തും അമിതമോഹങ്ങളാണിന്ന്. "മോഹം

**3. ധർമ്മവിരുദ്ധമായ വിഗ്രഹാരാധന**

ദൈവത്തേക്കാൾ ഉപരിയായി എന്തിനെ സ്നേഹിക്കുന്നുവോ അവയെല്ലാം വിഗ്രഹങ്ങളാണ്. ദൈവത്തിൻെറ സ്ഥാനത്ത് നാം എന്തിനെയെല്ലാം പ്രതിഷ്ഠിച്ചിരിക്കുന്നു എന്നു പരിശോധിക്കുക.

**4. വീഞ്ഞുകുടിയും മദ്യപാനവും**

അല്പം മദ്യപിക്കാത്തവനും, വല്ലപ്പോഴുമെങ്കിലും ഒന്നു മിനുങ്ങാത്തവനും ഇക്കാലത്തിനു ചേർന്നവനല്ല എന്നു ചിന്തിക്കുന്ന ബഹുഭൂരിപക്ഷമുണ്ട്. മദ്യപാനം അപമാനമായിക്കരുതിയിരുന്ന അവസ്ഥയിൽനിന്ന് അഭിമാനമെന്ന നിലയിലെത്തിയിട്ടുണ്ട്.

(സദൃ. 23: 29-34, 31: 4, 20: 19, യെശ. 5: 11-13, യോവേൽ 1: 5 - 6, ഹോശേയ 4: 12, ആമോസ് 6: 6 - 7, ഹബക്കൂക് 2: 15, യിരമ്യാ 35: 5-7, ലൂക്കോസ് 21: 34, റോമർ 13: 13, എഫേസ്യർ 5: 18, 1 കൊരി. 5: 11, 1 കൊരി. 6: 9 - 10, ഗലാത്യർ 5: 20, 1 തിമൊ. 1: 7, 1 തിമൊ. 1: 8 എന്നി വാക്യങ്ങൾ വായിക്കുക.)

ഏപ്രിൽമാസം ഒന്നാംതീയതി മുതൽ കേരളത്തിൽ ചാരായഷാപ്പുകൾ നിർത്തിയിരിക്കുകയാണല്ലോ.

പ്രസ്തുത വിഷയം സംബന്ധിച്ച് രാഷ്ട്രീയമായി പല വാദകോലാഹലങ്ങൾ ഉണ്ടെങ്കിലും അതിന്റെ നല്ലവശം ഉൾക്കൊണ്ടുകൊണ്ട് ആ നടപടിയെ അഭിനന്ദിക്കണം. എന്നാൽ മദ്യപാനം പൂർണ്ണമായി അതോടെ മാറിക്കിട്ടും എന്നു കരുതുന്നില്ല. ക്രൈസ്തവർ മദ്യപാനത്തിനും മദ്യവ്യവസായത്തിനും പിന്നിലല്ല. സകലകൂദാശകളെയും പൂർത്തിയാക്കുന്നത് പരിശുദ്ധാത്മാവാണല്ലോ. എന്നാൽ ഇന്ന് സകല കൂദാശകളോടനുബന്ധിച്ചും മദ്യം ഒരു അവിഭാജ്യഘടകമായിട്ടുണ്ട്. സമ്പന്നന്മാർ അവരുടെ തോതിലും ദരിദ്രൻ അവന്റെ രീതിയിലും സൽക്കാരങ്ങൾ പൊടിപൊടിക്കുന്നു. മാമോദീസായ്ക്കു മദ്യം, വിവാഹത്തിന് മദ്യം, മരിച്ചാൽ മദ്യം, ജനിച്ചാൽ മദ്യം, ഓർമ്മയ്ക്കു മദ്യം, വീടു കൂദാശയ്ക്കു മദ്യം, വിവാഹ വാർഷികത്തിനു മദ്യം, പള്ളിപൊതുയോഗത്തിനു മദ്യം, ഇലക്ഷനു നിൽക്കാൻ മദ്യം, ജയിച്ചാൽ മദ്യം തുടങ്ങി സകലരംഗങ്ങളിലും ഒളിഞ്ഞും തെളിഞ്ഞും അനേക ക്രൈസ്തവ ഭവനങ്ങളിലെ സത്യമാണിത്. ഒരിടവകയിൽ മദ്യം ഉപയോഗിക്കാത്തവർ എത്ര എന്ന് പരിശോധിച്ചാലറിയാം നമ്മുടെ അവസ്ഥ. മദ്യപാനത്തിനെതിരായി സഭ ശക്തമായ നിലപാടു സ്വീകരിക്കണം.

കൂദാശ ചെയ്യുന്നതിനും പ്രാർത്ഥിക്കുന്നതിനും വൈദികരും മേല്പട്ടക്കാരും യാതൊരു കാരണവശാലും പോകരുത്.

5. പെരുനാൾ ആഘോഷങ്ങൾ, ശ്രാദ്ധപെരുനാളുകൾ, റാസാ എന്നീ വിശുദ്ധകാര്യങ്ങളുടെ മറവിൽ മദ്യപിക്കുന്നവരുടെ എണ്ണം പല ഇടവകകളിലും കാണാം. ഇങ്ങനെയുളള പ്രവണതകൾ ഇടവകതലത്തിൽ ശക്തമായി നിരുത്സാഹപ്പെടുത്തി വിശുദ്ധ ശുശ്രൂഷകളുടെ പരിപാവനത നിലനിർത്തണം.

6. പെരുനാൾ ആഘോഷങ്ങളുടെയും സ്വീകരണങ്ങളുടെയും റാസായുടെയും മറ്റും പശ്ചാത്തലത്തിൽ കണ്ടുവരുന്ന വെടിക്കെട്ടുകൾ യാതൊരു കാരണവശാലും അനുവദിക്കരുത്. പള്ളിപെരുന്നാളുകൾക്കും മറ്റും വെടിമരുന്നു പ്രയോഗം മലങ്കരസഭയിലെ എല്ലാ പള്ളികളിലും പൂർണ്ണമായി നിരോധിക്കണം. നിരോധനം ചെറിയ പള്ളികൾക്കും വലിയ പള്ളികൾക്കും പരുമല പള്ളിക്കും എല്ലാം ഒന്നുപോലെ ബാധകമാകണം. നിയമങ്ങൾ ചിലന്തിവലപോലെയാകുന്നു. ചെറിയ പള്ളിക്കാർ കരിമരുന്നു പ്രയോഗം നിർത്തി പെരുനാളിൽ സംബന്ധിക്കുവാൻ പരുമലയിലെത്തുമ്പോൾ അവിടെ വെടിക്കെട്ട് പൊടിപൊടിക്കുന്നതു കാണുകയും കേൾ

**ചെറിയ പളളിക്കാർ കരിമരുന്നു പ്രയോഗം നിർത്തി പെരുനാളിൽ സംബന്ധിക്കുവാൻ പരുമലയിലെത്തുമ്പോൾ അവിടെ വെടിക്കെട്ട് പൊടിപൊടിക്കുന്നതു കാണുകയും കേൾക്കുകയും ചെയ്യുമ്പോൾ അവർ പള്ളിയിൽ മടങ്ങിയെത്തി നിർത്തിയ പ്രയോഗം വീണ്ടും ആരംഭിക്കുന്നു. വെടിക്കെട്ടുകളും മറ്റും പലപ്പോഴും മദ്യപാനത്തിനു കൊഴുപ്പേകുവാൻ ഉതകുന്നു.**

1) നമ്മുടെ വിവാഹ സൽക്കാരവേദികളിൽ വീഞ്ഞ് വിളമ്പുന്നതു പൂർണ്ണമായി നിരോധിക്കണം. കേക്കിനോടൊപ്പം നൽകുന്ന വീഞ്ഞ് കുഴപ്പമില്ലാത്തതാണെന്നും അത് സാധാരണ പാനീയമാണെന്നും മറ്റുമുളള വ്യാഖ്യാനം ഒഴിവാക്കിക്കൊണ്ട് വിവാഹസൽക്കാരവേദികളിൽ വൈൻ വിളമ്പുന്നത് യാതൊരു കാരണവശാലും അനുവദിക്കരുത്.

2. ഇടവക മാനേജിംഗ് കമ്മറ്റി, സഭാ മാനേജിംഗ് കമ്മററി തുടങ്ങിയ ഔദ്യോഗികസ്ഥാനങ്ങളിലേക്ക് എത്ര ഉന്നതരായാലും മദ്യപിക്കുന്നവരെ തെരഞ്ഞെടുക്കുകയോ അവർക്കു പിന്തുണ നൽകുകയോ ചെയ്യരുത്. അങ്ങനെയുള്ളവരെ യാതൊരു സമിതികളിലേക്കും നോമിനേറ്റു ചെയ്യരുത്.

3. മദ്യപാനം എന്നതുകൊണ്ട് കൂലിവേല ചെയ്യുന്ന ദരിദ്രർ കുടിക്കുന്ന വാറ്റുചാരായംമാത്രം മദ്യപാനത്തിന്റെ പരിധിയിൽ കൂട്ടുകയും സമ്പന്നരായവരുടെ വിദേശമദ്യസൽക്കാരങ്ങളിൽ കുറവുകാണാതിരിക്കുകയും ചെയ്യുന്ന ശൈലി നന്നല്ല.

4. ബാർ ഹോട്ടലുകൾ, മദ്യവ്യവസായ സ്ഥാപനങ്ങൾ

ക്കുകയും ചെയ്യുമ്പോൾ അവർ പള്ളിയിൽ മടങ്ങിയെത്തി നിർത്തിയ പ്രയോഗം വീണ്ടും ആരംഭിക്കുന്നു. വെടിക്കെട്ടുകളും മറ്റും പലപ്പോഴും മദ്യപാനത്തിനു കൊഴുപ്പേകുവാൻ ഉതകുന്നു.

7. കേരളത്തിലെ ക്രിസ്ത്യാനികൾ മദ്യപാനം ഉപേക്ഷിച്ചാൽ ഇവിടുത്തെ മദ്യവ്യവസായം നിൽക്കും.

8. പലരും സഭ വിട്ടോടുന്നതിനും, പല കൂട്ടായ്മകളിലേക്കു ചേക്കേറുന്നതിനും, ഒരു പരിധിവരെ മദ്യപാനത്തിനും പങ്കുണ്ട്. അതായത് മുഴു കുടിയനായ ഭർത്താവിന്, മകന്, മാനസ്സാന്തരം ഉണ്ടാകുവാനും, കണ്ണുനീരും കയ്യുമായി കഴിയുന്ന പലരും ആശ്വാസത്തിനായി കിട്ടുന്നിടത്തെല്ലാം ഓടുന്നതും കാണാം. അവിടെ ദൈവശാസ്ത്രവും, സഭാ വിശ്വാസവും ഒന്നും അല്ല അവരുടെ പ്രശ്നം.

10. സഭയായി നമുക്ക് ചെയ്യാവുന്നതെല്ലാം ഇക്കാര്യത്തിൽ ചെയ്യണം. ഇടവകകൾതോറും മദ്യവിരുദ്ധ പ്രവർത്തന സ്ക്വാഡുകൾ പ്രവർത്തിക്കണം, യൂത്ത് മൂവ്മെന്റ്, M. G. O. C. S. M. പ്രാർത്ഥനാ ഗ്രൂപ്പുകൾ എന്നിവ ഇവയുടെ വക്താക്കളായി മുമ്പോട്ടു വരണം.

# സപ്തതി ആഘോഷിക്കുന്ന ശ്രേഷ്ഠ ഇടയൻ

ഫാദർ ഫിലിപ്പോസ് ഫിലിപ്പ് തേവർകാട്ടിൽ, ന്യൂയോർക്ക്

സഭാസേവനത്തിൽ 45 വർഷങ്ങൾ പൂർത്തിയാക്കിയ സപ്തതി ആഘോഷിക്കുന്ന ഡോ: തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് മലങ്കരസഭാചരിത്രത്തിൽ അതുല്യമായ വ്യക്തിമുദ്ര പതിപ്പിച്ചിട്ടുള്ള മേല്പട്ടക്കാരനാണ്. മലങ്കര ഓർത്തഡോക്സ് സഭയ്ക്കു മാർ മക്കാറിയോസ് മെത്രാപ്പോലിത്ത നല്കിയിട്ടുള്ള സംഭാവനകളും നേതൃത്വവും അതുല്യമാണ്.

1963 - ൽ അന്നത്തെ ഡൽഹി സെൻറ് മേരീസ് ഓർത്തഡോക്സ് പള്ളിവികാരിയായിരുന്ന ബഹു: കെ. സി. തോമസച്ചന്റെ അമേരിക്കയിലേക്കുള്ള വരവ് ഏതോ ദൈവനിശ്ചയം ആയിരുന്നുവെന്ന് പിൽകാല സംഭവങ്ങൾ തെളിയിക്കുന്നുണ്ട്. ഡൽഹിയിൽ നടന്ന ലോകസഭാകൗൺസിൽ മീറ്റിംഗിൽ വച്ചു പരിചയപ്പെട്ട അമേരിക്കൻ എപ്പിസ്കോപ്പൽ സഭയുടെ ബിഷപ്പ് സ്കേഫ് ക്രമീകരിച്ചുകൊടുത്ത ഒരു സ്കോളർഷിപ്പിനെത്തുടർന്ന് ബഹു തോമസച്ചൻ ഉപരിപഠനാർത്ഥം അമേരിക്കയിലെത്തിച്ചേർന്നു. അദ്ദേഹത്തിന്റെ വരവ് മലങ്കരസഭാചരിത്രത്തിൽ ഒരു വഴിത്തിരിവും നാഴികക്കല്ലുമാണ്. പില്ക്കാലത്തു മേല്പട്ടസ്ഥാനം സ്വീകരിക്കുന്നതിനും മലങ്കരസഭയുടെ അതിർത്തി അമേരിക്കൻ ഭൂഖണ്ഡത്തിലേക്കു വ്യാപിപ്പിക്കുന്നതിനും സഭയ്ക്ക് ഒരു ഭദ്രാസനം രൂപീകരിക്കുന്നതിനും പിന്നീട് കാനഡ - യൂറോപ്പ് എന്ന പേരിൽ പുതിയൊരു ഭദ്രാസനത്തിനു തുടക്കം കുറിക്കുവാനും ഇടയാകുമെന്നു ആരും കരുതിയിരുന്നില്ല. അമേരിക്കയിലെ ആദ്യത്തെ മലയാളി മെത്രാപ്പോലിത്തയാണദ്ദേഹം. തന്മൂലം ഒരു സഭാവിഭാഗത്തിന്റെ മാത്രം മെത്രാപ്പോലിത്തയായിരുന്നില്ല. "എല്ലാ മലയാളികളുടെയും ഇൻഡ്യാക്കാരുടെയും ശ്രേഷ്ഠനായ ആത്മീയപിതാവാണ്" മാർ മക്കാറിയോസ് മെത്രാപ്പോലിത്ത എന്ന് അമേരിക്ക സന്ദർശിച്ച അവസരത്തിൽ ശ്രീ തകഴി ശിവശങ്കരപ്പിള്ള പ്രസ്താവിക്കുകയുണ്ടായി.

അമേരിക്കയിലെ നഷോട്ട ഹൗസിൽ താമസിച്ചു പഠിച്ചു ബി. ഡി. പാസ്സായി. വെർജീനിയ തിയോളജിക്കൽ സെമിനാരി, യൂണിയൻ സെമിനാരി എന്നിവിടങ്ങളിൽ പഠനം നടത്തുകയുണ്ടായി. പ്രമുഖ സഭാചരിത്ര പണ്ഡിതനായ ഡോ. മക്കെൻസിയുടെ കീഴിൽ ഗവേഷണം നടത്തി സഭാചരിത്രത്തിൽ ഡോക്ടറേറ്റ് ബിരുദം നേടിയ ഫാദർ കെ. സി. തോമസ് 1972 ൽ കോട്ടയത്തു വൈദികസെമിനാരിയിൽ പ്രൊഫസറായി പരി. കാതോലിക്ക സിംഹാസനവും മലങ്കരസഭാചരിത്രവും പ്രത്യേക പ്രാധാന്യം കൊടുത്തു പഠിപ്പിക്കുവാനാരംഭിച്ചു. അക്കാലത്തു അദ്ദേഹം രചിച്ച ചരിത്രപുസ്തകമാണ് "മാർതോമ്മ ശ്ലീഹായുടെ സിംഹാസനം ഒരു നവീന സൃഷ്ടിയോ"? എന്നത്.

മാർത്തോമ്മ ശ്ലീഹായാൽ ക്രിസ്തുമതം സ്വീകരിച്ച പക ലോമററം തറവാട്ടിലെ ഒരു ശാഖയായ അയിരൂർ കുററി കണ്ടത്തിൽ ശ്രീ ചാക്കോയുടേയും ശ്രീമതി മറിയാമ്മ യുടെയും മകനായി 1926 മെയ് 26 ന് തിരുമനസ്സുകൊണ്ട് ജനിച്ചു. പ്രാഥമികവിദ്യാഭ്യാസത്തിനു ശേഷം തടിയൂർ എൻ. എസ്. എസ്. സ്കൂളിൽ നിന്നും ഇ. എസ്. എൽ. സി. പാസ്സായി കുറച്ചുനാൾ കുമ്പളന്താനം സെൻറ് മേരിസ് സ്കൂളിൽ അദ്ധ്യാപകനായി ജോലിനോക്കി. സൺഡേസ്കൂൾ പ്രസ്ഥാനത്തിന്റെ ജീവനാഡിയും സഭയിലെ പ്രമുഖവൈദികനുമായിരുന്ന ഫാദർ. കെ. ഡേവിഡുമായുള്ള പരിചയം സഭാപ്രവർത്തനത്തിലേക്കു തിരിയുവാനുള്ള ആഗ്രഹം ദൃഢതരമാക്കുവാൻ മുഖാന്തരമായി. തുടന്ന് പരിചയപ്പെട്ട ഓതറ ദയറായിലെ ഫാ. ഈ. മാത്യൂസും (ഇപ്പോഴത്തെ പരി. കാതോലിക്കബാവാ തിരുമേനി) ഈ ചിന്താഗതിക്കു ശക്തമായ പ്രേരണ നല്കി 1947-ൽ എം. ഡി. സെമിനാരിയിൽ വൈദിക വിദ്യാർത്ഥിയായി ചേർന്ന അദ്ദേഹം 1951 ഫെബ്രുവരി 23-ാം തിയതി വട്ടശ്ശേരിൽ തിരുമേനിയുടെ ഓർമ്മദിവസം പഴയസെമിനാരിയിൽ വച്ചു ശെമ്മാശുപട്ടവും 1952-ൽ മദ്രാസ് ഓർത്തഡോക്സ് പള്ളിയിൽ വച്ച് കശ്ശീശാ പട്ടവും സ്വീകരിച്ചു. 1974 ൽ കൂടിയ മലങ്കര അസ്സോസിയേഷൻ ഫാ. കെ. സി. തോമസിനെ മെത്രാൻ സ്ഥാനത്തേക്കു തെരഞ്ഞെടുത്തതിനെ തുടർന്ന് 1975 ഫെബ്രുവരി 15-ാം തീയതി പുത്തൻകാവ് പള്ളിയിൽ വച്ച് ദാനിയേൽ മാർ പീലക്സിനോസ് മെത്രാപ്പോലിത്തായിൽനിന്നു റമ്പാൻ സ്ഥാനവും പിറ്റേദിവസം നിരണം പള്ളിയിൽ വച്ച് മാർ ഔഗേൻ ബാവായിൽ നിന്നും മാർ മക്കാറിയോസ് എന്ന പേരിൽ മെത്രാപ്പോലിത്ത സ്ഥാനവും സ്വീകരിച്ചു.

ശുചിത്വം, ഉയർന്നചിന്ത. അന്തസാർന്ന പെരുമാററം. സംസാരം, മെത്രാപ്പോലിത്ത സ്ഥാനമഹിമയ്ക്കനുസരിച്ച പ്രൗഢിയോടുകൂടിയ വേഷവിധാനം തുടങ്ങി ആരേയും ആകർഷിക്കുന്ന വ്യക്തിത്വത്തിന്റെ ഉടമയായ തിരുമേനി, തന്നാലാവുന്ന സഹായങ്ങൾ മറ്റുള്ളവർക്കു ചെയ്യണമെന്നും അവരുടെ ഉയർച്ചയിൽ സന്തോഷിക്കണമെന്നും അതാണ് ക്രിസ്തീയ ദൗത്യമെന്നും ഉറച്ചു വിശ്വസിക്കുന്നു. സഭയിലെ, പ്രത്യേകിച്ച് തന്റെ ഭദ്രാസനത്തിലെ വൈദികർ ഉയർന്ന നിലവാരത്തിൽ ജീവിക്കണമെന്നും അവരുടെ കുടുംബങ്ങൾ സാമ്പത്തികമായി ഉയരണമെന്നും അതോടൊപ്പം, സഭാമക്കൾക്ക്

ഇടവക ചെറുതായാലും വലുതായാലും അവരുടെ ആത്മീയ കർമ്മാദികൾക്കു മുടക്കം വരാൻ പാടില്ല; വി. കുർബ്ബാനയിൽ പങ്കുകൊള്ളാനുള്ള സൗകര്യങ്ങൾ ഉണ്ടാക്കികൊടുക്കുകയും ചെയ്യുക എന്നതായിരുന്നു അദ്ദേഹത്തിൻെറ പ്രവർത്തനശൈലിയും ഭരണശൈലിയും.

മറ്റുള്ളവർ പുകഴ്ത്തുമ്പോഴും വിമർശിക്കുമ്പോഴും രണ്ടു സന്ദർഭങ്ങളിലും ഒരുപോലെ ദൈവത്തിലാശ്രയിച്ച് ഒരേപോലെ പ്രതികരിക്കുവാൻ സാധിക്കുന്ന ഇദ്ദേഹത്തിൻെറ കഴിവ് ഏവരേയും ചിന്തിപ്പിക്കുന്ന ഒന്നാണ്. ഘനഗംഭീര ശബ്ദത്തോടു കൂടിയ ഇമ്പകരമായ വി. കുർബ്ബാന, ആശയസംപുഷ്ടമായ പ്രസംഗങ്ങൾ, സന്ദർഭോചിതങ്ങളായ ഫലിതങ്ങൾ, ആരേയും അതിശയിപ്പിക്കുന്ന ബുദ്ധിവൈഭവം, നേതൃത്വപാടവം തുടങ്ങിയ അദ്ദേഹ ത്തിൻെറ കഴിവുകൾ പ്രസിദ്ധമാണ്. തന്നെ അകമഴിഞ്ഞു സ്നേഹിക്കുന്ന ജനങ്ങളും വൈദികരുമാണ് തൻെറ ശക്തിയുടെ രഹസ്യം എന്നു വിശ്വസിക്കുന്ന അഭിവന്ദ്യ തിരുമേനിയുമായി പരിചയപ്പെട്ടു കഴിഞ്ഞാൽ എന്നെയാണ് തിരുമേനി ഏറ്റവും കൂടുതൽ സ്നേഹിക്കുന്നത് എന്ന തോന്നലിനേക്കാൾ, ഞാനാണ് തിരുമേനിയെ മറ്റുള്ളവരേക്കാൾ ഏറ്റവും കൂടുതൽ സ്നേഹിക്കുന്നത് എന്ന ചിന്താഗതിയാണ് ഉണ്ടാകാറുള്ളത്.

മലങ്കരസഭയുടെ വ്യവസ്ഥാപിതമായ ഭരണഘടനയും അതിൻെറ അംഗീകാരവും ഇൻഡ്യയുടെ പരമോന്നത നീതിന്യായ കോടതിയായ സുപ്രീം കോടതിയിൽ കൂടി 1958-ൽ അംഗീകരിച്ചു നേടിയെടുക്കുന്നതിൽ പ്രധാന പങ്കുവഹിച്ച മാർ മക്കോറിയോസ് മെത്രാപ്പോലിത്ത മലങ്കര സഭയിലെ കക്ഷിവഴക്കുകൾ അവസാനിപ്പിച്ച് സമാധാനം പുനഃസ്ഥാപിക്കുന്നതിനു വേണ്ടി ദൈവം തെരഞ്ഞെടുത്ത "കുശവൻെറ കൈയ്യിലെ കളിമണ്ണായിരുന്നു." എഴുപതിൻെറ ആരംഭത്തിൽ മലങ്കരസഭ നേരിടേണ്ടി വന്ന പ്രയാസഘട്ടത്തിൽ, പാറപോലെ ഉറച്ചുനിന്ന വിശ്വാസസംരക്ഷകനും കാവൽഭടനും പോരാളിയും തേരാളിയുമായി ബഹു. കെ. സി. തോമസച്ചൻ ചെയ്ത സേവനം ശ്ലാഘനീയവും മലങ്കരസഭാചരിത്രത്തിൽ സ്വർണ്ണലിപികളിൽ രേഖപ്പെടുത്തേണ്ടവയുമാണ്. ഇദ്ദേഹം വികാരിയായി സേവനമനുഷ്ഠിച്ചിട്ടുള്ള എല്ലാ ഇടവകകളും (ബോംബെ, ഡൽഹി - ലണ്ടൻ, അമേരിക്ക) വളർന്ന് പില്ക്കാലത്തു ഭദ്രാസനങ്ങളായിത്തീർന്നു എന്നത് സന്തോഷത്തോടു കൂടി അദ്ദേഹത്തിനു അഭിമാനിക്കാവുന്ന നേട്ടങ്ങളാണ്.

ജാതിമത ഭേദമന്യേ ഇൻഡ്യയിലെ പ്രത്യേകിച്ച് കേരളത്തിലെ സാധുക്കളായ ആളുകൾക്ക് വൈദ്യസഹായം നല്കുക, ഭവനരഹിതർക്കു വീടു വച്ചു കൊടുക്കുക, നിരാശ്രയരായ പെൺകുട്ടികളെ വിവാഹം കഴിപ്പിക്കുന്നതിനാവശ്യമായ ധനസഹായം ചെയ്യുക നിർദ്ധനരായ വിദ്യാർത്ഥികൾക്കു സ്കോളർഷിപ്പുകൾ ഏർപ്പെടുത്തുക തുടങ്ങിയ ജീവകാരുണ്യ പ്രവർത്തനങ്ങൾക്കു നേതൃത്വംകൊടുത്തുകൊണ്ട് രൂപീകരിച്ചിട്ടുള്ള സംഘടനയാണ് മക്കാറിയോസ് ഫൗണ്ടേഷൻ. തൊഴിൽരഹിതരായവർക്ക് ലോൺ കൊടുക്കുകയും നിശ്ചിതസമയത്തിനുശേഷം പലിശകൂടാതെ തുകതിരിച്ചു വാങ്ങി മറ്റുള്ളവർക്കു കൊടുക്കുന്നതും മാർ മക്കാറിയോസ് ഫൗണ്ടേഷൻെറ പ്രവർത്തനത്തിൽപ്പെട്ടവയാണ്.

കോട്ടയം വൈദികസെമ്മനാരി പ്രൊഫസർ, മലങ്കര സഭാസംരക്ഷണ സമിതി പ്രസിഡൻറ്, മലങ്കരസഭാ മാസിക എഡിറ്റോറിയൽ ബോർഡ് പ്രസിഡൻറ്, പരി. കാതോലിക്കബാവ തിരുമനസ്സിലെ അസിസ്റ്റൻറ് മുതലായ വിവിധ രംഗങ്ങളിൽ പ്രവർത്തിച്ചിട്ടുള്ള അദ്ദേഹം ഇപ്പോൾ അമേരിക്കൻ ഭദ്രാസന സീനിയർ മെത്രാപ്പോലിത്തയും, കാനഡ - യൂറോപ്പ് ഭദ്രാസന അധിപനും മിഷിഗൺ ആൽമ കോളേജ് പ്രൊഫസറുമാണ്.

• • • • • • • • • • •

ചെറുകഥ

# ദൈവത്തെ തേടി .......

**ബെൻസൺ ബേബി.**

ഒരിക്കൽ ദൈവം ഭൂമിയൊന്ന് സന്ദർശിക്കുവാൻ തീരുമാനിച്ചു. സഹായത്തിന് ചില ദൂതന്മാരെയും തന്നോടൊപ്പം ദൈവം കൂട്ടി.

ഭൂമിയിലെത്തിയ ദൈവം, ദൂതന്മാരോടൊത്ത് ഓരോ സ്ഥലവും സന്ദർശിക്കാൻ തുടങ്ങി. കാടുകളും മലകളും താണ്ടി ഒരു മനോഹരമായ ഗ്രാമത്തിൽ അവർ എത്തി.

സമയം നട്ടുച്ചയായിരുന്നു. വെന്തു പൊരിയുന്ന വെയിൽ, നടന്ന് ക്ഷീണിച്ച ദൈവം ദൂതന്മാരും ഒത്ത് അടുത്ത് കണ്ട ഒരു ഭവനത്തിലേക്ക് ചെന്നു. 'ക്രിസ്തു ഈ വീടിൻെറ നായകൻ' എന്ന് ഭവനത്തിൻെറ മുൻഭാഗത്ത് എഴുതിവച്ചിരുന്നത് ദൈവം കണ്ട് സന്തോഷിച്ചു. ഒരു ദൈവീക ഭവനത്തിലാണ് താൻ എത്തിയിരിക്കുന്നത് എന്ന് ചിന്തിച്ച് സ്വയമറിയാതെ ആനന്ദിച്ചു.

അപ്പോഴേക്കും ഗൃഹനായിക വാതില്ക്കൽ എത്തി. ദൈവം സ്വയം പരിചയപ്പെടുത്തിയ ശേഷം അവരോട് ഒരു ഗ്ലാസ്സ് വെള്ളം ചോദിച്ചു. ധൃതി വച്ച് എങ്ങോ പോകാൻ നില്ക്കുന്ന ഗൃഹനായിക ഒരു നിമിഷം വാക്കുകൾ കിട്ടാതെ നിന്നു. അതിന് ശേഷം ദൈവത്തോട് അവർ പറഞ്ഞു.

"ദൈവമേ, ഐ ആം വെരി സോറി. ഞാൻ ഒരു സുവിശേഷ മഹായോഗത്തിന് പോകുവാൻ ഒരുങ്ങി നില്ക്കുകയാണ്. അതുകൊണ്ട് അങ്ങ് അപ്പുറത്തെ വീട്ടിൽ ചെന്ന് വെള്ളം വാങ്ങി കുടിച്ചാലും."

ഈ വാക്കുകൾ കേട്ട പാതി, കേൾക്കാത്ത പാതി ദൈവം അവിടെ നിന്നും അപ്രത്യക്ഷനായി. ഗൃഹനായിക ആശ്വാസത്തോടെ വേഗം നടന്നു. ദൈവത്തെ തേടി...............

# "കുർബ്ബാനപ്പൊതി"!

## വിശ്വാസികൾക്കു വി. കുർബ്ബാന നല്കുവാനുള്ള പുതിയ പദ്ധതി

ഏതാനും നാളുകൾക്കു മുമ്പ് "വിശുദ്ധ കുർബ്ബാന വില്പനയ്ക്ക്" എന്ന തലക്കെട്ടിൽ, മലങ്കര സഭയിൽ വന്ന ഒരു വാർത്ത ചിലരെങ്കിലും ഓർക്കുമെന്നു കരുതുന്നു.

മാർട്ടിൻ ലൂഥറിനോട് ഭക്തിയുള്ള ഇവിടത്തെ ഒരു വൈദികൻ, ലൂഥറിന്റെ 500 - ാം ജന്മദിനത്തോടനുബന്ധിച്ച് അദ്ദേഹത്തോട് ബഹുമാനമുള്ള എല്ലാ വിശ്വാസികളും വി. കുർബ്ബാന കൈക്കൊള്ളണമെന്നായിരുന്നു അദ്ദേഹത്തിന്റെ ഉപദേശം അതിന് പോസ്റ്റൽ ചാർജ്ജ് ഉൾപ്പെടെ ഒരു വിലയും നിശ്ചയിച്ചിരുന്നു.

വീണ്ടും ഇതാ രസകരമായ മറ്റൊരു വാർത്ത; ടെലിവിഷനിൽ വന്നത് നമ്മുടെ ആളുകൾക്ക് രസകരമായിരിക്കുമെന്നു കരുതുന്നു.

ഓർത്തഡോക്സ് സഭകൾ വി. കുർബ്ബാനയിൽ അപ്പവീഞ്ഞുകൾ ഒരുമിച്ചാണല്ലോ നല്കുന്നത്. അപ്പവും വീഞ്ഞും രണ്ടായി കൊടുക്കുന്ന സഭാവിഭാഗങ്ങളിൽ ചിലതു ഒരേ കാസായിൽനിന്നുതന്നെ എല്ലാവരും പാനം ചെയ്യുകയായിരുന്നു. എന്നാൽ ഇവിടെ അതിവേഗം പടർന്നുപിടിച്ചു കൊണ്ടിരിക്കുന്ന എയ്ഡ്സിൽ നിന്നും രക്ഷപെടുവാനായി ചില സഭാവിഭാഗങ്ങൾ വീഞ്ഞ് ചെറു കപ്പുകളിലാക്കി ഓരോരുത്തർക്കും പ്രത്യേകം കൊടുത്തു വന്നിരുന്നു.

എന്നാൽ ഇപ്പോൾ വീണ്ടും ഒരു പ്രശ്നം ഉയർന്നുവന്നിരിക്കുന്നു. വൈദികർ കുർബ്ബാന കൈകളിൽ എടുത്ത് വായിൽ കൊടുക്കുന്നതിനെയും ചിലർ എതിർത്തു തുടങ്ങിയിരിക്കുന്നു. ജനങ്ങളെ കുററപ്പെടുത്തിയിട്ടു കാര്യമില്ല, എയ്ഡ്സ് ബാധിച്ചിട്ടുള്ള അനേകം വൈദികർ അമേരിക്കയിൽ ഉണ്ടെന്നുള്ളത് പൊതുവെ അംഗീകരിക്കപ്പെട്ടു കഴിഞ്ഞിട്ടുണ്ട്.

അതുകൊണ്ട്, ഒരു പുതിയ പരിപാടി ചില സഭകൾ ആവിഷ്കരിച്ചിരിക്കുന്നതാണ് ഇന്നലത്തെ ടെലിവിഷനിൽ കൂടി പ്രദർശിപ്പിച്ചത്. അത് അപ്പവും, വീഞ്ഞും പ്രത്യേകം പ്രത്യേകം പായ്ക്ക്ചെയ്ത് ഓരോ പൊതിയായിട്ട് പള്ളിയിൽ കരുതിയിരിക്കും, ആരാധന കഴിഞ്ഞു പോകുന്നവർക്ക് വൈദികരോ, ശുശ്രൂഷകന്മാരോ ഓരോ "കുർബ്ബാനപ്പൊതി" കൊടുത്തയയ്ക്കും. അത് അവർക്കു കൊണ്ടുപോയി വിശ്വാസപൂർവ്വം അനുഭവിക്കാം.

അങ്ങനെയെങ്കിൽ വി. കുർബാനയിൽ സംബന്ധിയ്ക്കാൻ സാധിക്കാതെ വീട്ടിൽ ഇരിക്കുന്നവർക്കും ഓരോ "കുർബ്ബാനപ്പൊതി" കൊടുത്തയയ്ക്കണമെന്നും ചിലർക്ക് അഭിപ്രായം ഉണ്ട്.

ഏതായാലും വി. കുർബാനയുടെ അനുഷ്ഠാനവും, അനുഭവവും ചരിത്രത്തിൽ വരുത്തി കൂട്ടുന്ന പരിവർത്തനങ്ങൾ എന്തെല്ലാമാണെന്ന് നാളെകൾ മാത്രമെ പറയുകയുള്ളൂ. കാര്യങ്ങൾ ഇങ്ങനെയാണ് പുരോഗമിക്കുന്നതെങ്കിൽ ഹോരേബ് പർവ്വതത്തിങ്കൽ വച്ച് എരിയുന്ന മുൾപ്പടർപ്പിനു മുമ്പിൽ യഹോവയുടെ മുമ്പാകെ കാലിൽ നിന്നും ചെരിപ്പുകൾ മോശ മാററിക്കണ്ടു എന്നുള്ളത് ഭാവി തലമുറകൾക്കു ഒരു കടങ്കഥ മാത്രമാകാനെ ഗതിയുള്ളൂ.

- ഫാ. കെ. സി. മാത്യു, ന്യൂയോർക്ക്

• • • • • • •

**ക്വിസ് ടൈം**

സാറാമ്മ സാമുവേൽ, കൊർബാ

## ബൈബിൾ ക്വിസ്

**ചോദ്യം**

1. പത്രോസ് ശ്ലീഹാ ഉയർപ്പിച്ച ആൾ?
2. പൗലൂസ് ശ്ലീഹാ ഉയർപ്പിച്ച ആൾ?
3. കപടം ഇല്ലാത്ത യിസ്രായെല്യൻ?
4. പുനരുത്ഥാനം ഇല്ല എന്ന് വാദിക്കുന്നവർ?
5. അഗ്നിത്തേരിൽ സ്വർഗ്ഗത്തിലേക്ക് എടുക്കപ്പെട്ട പ്രവാചകൻ?
6. ഒറ്റുനോക്കുകാരെ ഒളിപ്പിച്ച് സഹായിച്ച സ്ത്രീ?
7. പൗലൂസിന്റെ നഗരം ?
8. ശലോമോൻ ചമച്ച സദൃശവാക്യങ്ങൾ എത്ര?
9. യേശുവിന്റെ അത്ഭുതങ്ങൾക്ക് വി. യോഹന്നാൻ നൽകുന്ന പേര്?
10. ന്യായപ്രമാണത്തിൽ മുഖ്യവും വലിയതുമായ കല്പന?

• • • • • • •

**ഉത്തരം**

1. തബീഥാ എന്ന സ്ത്രീ
2. യൂത്തിക്കോസ് എന്ന യവനക്കാരൻ.
3. നഥനേയൽ
4. സാദൂക്യർ
5. ഏലിയാപ്രവാചകൻ
6. രാഹാബ് എന്ന വേശ്യ
7. തർസോസ്
8. മൂവായിരം
9. "അടയാളം"
10. നിന്റെ ദൈവമായ കർത്താവിനെ പൂർണ്ണ ഹൃദയത്തോടും പൂർണ്ണാത്മാവോടും പൂർണ്ണമനസ്സോടും പൂർണ്ണശക്തിയോടും സ്നേഹിക്ക.

**പ്രത്യേക ശ്രദ്ധയ്ക്ക്:-**

എം. ഓ. സി. പബ്ളിക്കേഷന്റെ വില്പന കൗണ്ടർ 1-6-1996 മുതൽ സൗകര്യാർത്ഥം സൺഡേസ്കൂൾ ഓഫീസിന്റെ സെയിൽസ് ഡിപ്പോയോടുചേർന്നു പ്രവർത്തിക്കുന്നു. പൊതു ഒഴിവു ദിവസങ്ങൾ ഒഴികെ മറ്റെല്ലാ ദിവസവും രാവിലെ 10 മുതൽ വൈകിട്ട് 5 വരെ ഡിപ്പോ തുറന്നു പ്രവർത്തിക്കുന്നതാണ്.

# പത്രാധിപർക്കുള്ള  കത്തുകൾ

1996 മാർച്ച് മാസത്തിലെ 'മലങ്കരസഭയിൽ' പത്രാധിപർക്കുള്ള കത്തു വായിച്ചു. പ്രസ്തുത കത്തിനെ അടിസ്ഥാനമാക്കിയുള്ള ചില പ്രതികരണങ്ങൾ കുറിക്കട്ടെ.

പേരിന് പ്രാധാന്യമുണ്ട്. പേരിന്റെ അർത്ഥത്തിന് അത്രയ്ക്കില്ല. പേരിലെ ക്രിസ്തീയതയ്ക്കും ഓർത്തഡോക്സ് പാരമ്പര്യത്തിനും അത്ര വലിയ സ്ഥാനം കൊടുക്കണമോ? വി. കുർബാനയ്ക്കും മറ്റും പേരു കൊടുക്കുമ്പോഴും പുരോഹിതപദവിയിലേക്ക് ഉയർത്തുമ്പോഴും മാമ്മോദീസാ നാമം കൊടുക്കുന്നത് സൗകര്യപ്രദമാണ്. എന്നാൽ മാമ്മോദീസായിൽ കൊടുക്കുന്ന നാമം പാരമ്പര്യനാമമോ വേദപുസ്തകത്തിൽ കാണുന്ന നാമങ്ങളോ ആയിരിക്കണമെന്നുണ്ടോ? ഭാരതീയ - ദേശീയതയിൽനിന്നും പേരുകൾ സ്വീകരിക്കുന്നതിനെന്താണ് തെറ്റ്? അർത്ഥ - ശബ്ദ സൗന്ദര്യമുള്ള ദേശീയനാമങ്ങൾ എന്തുകൊണ്ട് സ്വീകരിച്ചുകൂടാ? യിസ്രായേൽ - യഹൂദാപാരമ്പര്യത്തിലുള്ള നാമങ്ങൾ മാത്രമല്ലല്ലോ പല നൂററാണ്ടുകളിൽ ഉരുത്തിരിഞ്ഞ വിവിധ സംസ്ക്കാരത്തിൽനിന്നുമുള്ള പേരുകളല്ലേ വേദപുസ്തകത്തിലും സഭയുടെ പാരമ്പര്യത്തിലും? അതുകൊണ്ട് വൈദികർക്കും, കന്യാസ്ത്രീകൾക്കും ഭാരതീയ ദേശീയ നാമങ്ങൾ കൊടുക്കുന്നതിൽ എന്താണ് തെററ്? പേരിന്റെ പേരിൽ ദൈവരാജ്യത്തിൽ വിവേചനമുണ്ടോ? റോമൻ കത്തോലിക്കാ സഭാ വൈദികർ മാമോദീസാ നാമത്തോടുകൂടി വീട്ടുപേർ ചേർക്കുന്നത് ദേശീയ പ്രാധാന്യത്തിനുംകൂടി അല്ലേ? സാധാരണ ജനങ്ങളോട് വളരെ അധികം അടുത്തിടപെടുന്ന പുരോഹിതസമൂഹം ദേശീയ നാമം സ്വീകരിക്കുന്നത് ഇന്നത്തെ സാഹചര്യത്തിൽ ഹൃദ്യമല്ലേ? കേരളത്തിനു വെളിയിലുള്ള കത്തോലിക്ക പ്രൊട്ടസ്റ്റൻറ് സഭാപുരോഹിതന്മാർ തനി ദേശീയനാമം ഉപയോഗിക്കുന്നത് ഇന്നു സാധാരണമാണല്ലോ? നമ്മുടെ സഭയിലും ദേശീയനാമത്തിന് കുറച്ചുകൂടി സ്വാഭാവികത കൊടുക്കുന്നത് അഭികാമ്യമായിരിക്കും.

**വറുഗീസ് കിഴക്കേമുറി.**

## ഔദാര്യം വീട്ടിൽ തുടങ്ങട്ടെ

ഏപ്രിൽ ലക്കം 'മലങ്കരസഭ'യിൽ "ദളിത് ക്രൈസ്തവരും സംവരണവും" എന്ന വിഷയത്തെ പരാമർശിച്ച് ശ്രീ. കെ. പി. പോളി, പാറേംപാടം എഴുതിയ കത്തിനോടു പൂർണ്ണമായും യോജിക്കുന്നു. അല്പംകൂടി ഇവിടെ രേഖപ്പെടുത്തട്ടെ.

'ഹരിജന ക്രിസ്ത്യാനി'കളെ (ക്ഷമിക്കണം, ഈ വിഷയത്തിന്റെ പ്രസക്തിക്കുവേണ്ടി ഇവിടെ മാത്രം ഈ പദം പ്രയോഗിക്കുകയാണ്) സഹായിക്കണമെന്നു സഭാനേതൃത്വത്തിനു ആത്മാർത്ഥമായും ആഗ്രഹമുണ്ടെങ്കിൽ ദയവായി താഴെ പറയുന്ന അഭിപ്രായങ്ങൾ പരിഗണിച്ചാലും.

(1) നമ്മുടെ സഭാസ്ഥാപനങ്ങളിൽ (കോളേജുകൾ, സ്കൂളുകൾ, ആശുപത്രികൾ, മുതലായവ) ജോലിക്കും അഡ്മിഷനും വേണ്ടി 'ഹരിജനങ്ങൾക്ക്' അവരുടെ ജനസംഖ്യയ്ക്ക് ആനുപാതികമായ സംവരണം നൽകുക.

(2) ഇവരിൽ സാമ്പത്തിക പരാധീനതയുള്ളവരുടെ കുട്ടികൾക്ക് അഡ്മിഷനുള്ള സംവരണത്തിനു പുറമെ വിദ്യാഭ്യാസത്തിനുള്ള ചിലവുകളും സഭ തന്നെ വഹിക്കുക.

(3) 'ഹരിജൻ ക്രിസ്ത്യാനി'കളിൽ പരിക്ഷായോഗ്യതയും സൽസ്വഭാവവുമുള്ള ആൺമക്കൾക്കു സിമനാരിയിൽ സീറ്റു സംവരണം നൽകി ഉത്തമപട്ടക്കാരും മേല്പട്ടക്കാരുമായി സഭയെ സേവിക്കുവാനുള്ള അവസരം നൽകുക.

(4) 'മതിലേൽ കുരുത്ത സത്യക്രിസ്ത്യാനികൾ' ഇക്കൂട്ടരെ 'ജോർജ്ജു പുലയൻ' എന്നു വിളിച്ച് അപമാനിക്കാതെ, ഇവരിൽ പ്രാപ്തരായവരെ സഭാസെക്രട്ടറി, ഭദ്രാസനസെക്രട്ടറി, ഇടവക സെക്രട്ടറി വിവിധതലങ്ങളിലുള്ള കമ്മറ്റി അംഗങ്ങൾ തുടങ്ങിയ സ്ഥാനങ്ങളിലേക്കു ക്രമപ്രകാരം പരിഗണിക്കുക.

നമ്മുടെ മക്കളുടെ സുഖ ദുഃഖങ്ങൾ പങ്കിടേണ്ടതു നമ്മൾ തന്നെയാണ്. നമ്മുടെ ശ്രമം അപര്യാപ്തമാണെങ്കിൽ, അഥവാ നമ്മൾ നിസഹായരാണെങ്കിൽ മാത്രമെ മററുള്ളവരെ (സർക്കാരിനെ) ആശ്രയിക്കേണ്ടതുള്ളു ആ ദൗത്യത്തിന്റെ തുടക്കം കുടുംബത്തിൽ തന്നെയാവട്ടെ

**ശമുവേൽ മാത്യു, കുടശനാട്.**

**മലങ്കര സഭ** കംപ്യൂട്ടറിൽ ഡി. റ്റി. പി. ചെയ്തതിൽ പിന്നീട് ഏറെ നന്നാകുന്നുണ്ട്. മാസികയിൽ വരുന്ന ലേഖനങ്ങൾ വെറും ആവർത്തന വിരസതയുണ്ടാക്കാതെ പുതിയ എഴുത്തുകാരെ പ്രത്യേകിച്ചും അയ്മേനികളെക്കൂടി ചേർത്താൽ നന്നായിരിക്കും.

**ചാക്കോ ശങ്കരത്തിൽ,** ചീഫ് എഡിറ്റർ
രജനി മാസിക, യു. എസ്. എ.

പുതിയ എഴുത്തുകാരെ, പ്രത്യേകിച്ച് അയ്മേനികളെ സ്വാഗതം ചെയ്യുന്നു. പ്രസിദ്ധീകരണയോഗ്യമായ രചനകൾ ലഭിക്കണമെന്നുമാത്രം.

**പത്രാധിപർ**

# വാർത്തകൾ വാർത്തകൾ വാർത്തകൾ

## വാർഷിക കോൺഫറൻസ്

മലങ്കര ഓർത്തഡോക്സ് ബസ്ക്യോമ്മ അസോസിയേഷന്റെ വാർഷികകോൺഫറൻസ് ഏപ്രിൽ 29, 30, മെയ് 1 തീയതികളിൽ പരുമലധ്യാനമന്ദിരത്തിൽ സമ്മേളിച്ചു. "സഭാ വികസനപ്രക്രിയയിൽ ബസ്ക്യാമ്മമാരുടെ പങ്കാളിത്തം" എന്ന വിഷയത്തെ ആസ്പദമാക്കി ഫാ.മത്തായി ഇടയനാൽ, ഫാ. ജോസഫ് സാമുവേൽ, ശ്രീമതി റേച്ചൽ സാമുവേൽ എന്നിവർ പ്രബന്ധങ്ങൾ അവതരിപ്പിച്ചു. സമ്മേളനത്തിന്റെ മോഡറേറ്റർ ഫാ. ഡോ. ബി. വർഗീസ് ആയിരുന്നു. റവ. ഐസക് കോർഎപ്പിസ്ക്കോപ്പാ സമ്മേളനം ഉത്ഘാടനം ചെയ്തു. ഫാ. വി. എം. ജയിംസ് ബൈബിൾ ക്ലാസ് എടുത്തു. ഫാ. ഒ. തോമസ് കൗൺസിലിംഗ് നടത്തി.

പൊതുസമ്മേളനം ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്ത ഉത്ഘാടനം ചെയ്തു. വൈദിക സെമിനാരി വൈസ് പ്രിൻസിപ്പൽ ഫാ. ഡോ. കെ. എം. ജോർജ് അദ്ധ്യക്ഷത വഹിച്ചു. സിസ്റ്റർ ദിന, ഫാ. നെത്സൺ ജോൺ എന്നിവർ പ്രസംഗിച്ചു. ജനറൽ സെക്രട്ടറി ഡോ. ഏലിയാമ്മ ഐസക് റിപ്പോർട്ട് അവതരിപ്പിച്ചു. പല വൈദികരും സകുടുംബം സംബന്ധിച്ചു എന്നത് പ്രത്യേകതയാണ്.

## കശ്ശീശാ പട്ടം നൽകി

### ഡീക്കൻ സാം കുട്ടമ്പേരൂർ

പരുമല: പ. കാതോലിക്കാ ബാവാ തിരുമനസ്സിലെ സെക്രട്ടറി കുട്ടമ്പേരൂർ വലിയ തെക്കേതിൽ യോഹന്നാൻ ശെമ്മാശന് മെയ് 16-ാം തീയതി പരുമല പള്ളിയിൽവച്ച് പ. ബാവാ കശ്ശീശ്ശാപട്ടം നൽകി.

### ഡീക്കൻ ജയിംസ്

മൈലപ്ര മാർ കുറിയാക്കോസ് ആശ്രമാംഗം കോന്നികെകിരേത്ത് ജയിംസ് ശെമ്മാശ്ശന് മെയ് 14-ാം തീയതി ആശ്രമ ചാപ്പലിൽവച്ച് പ. ബാവാ കശ്ശീശ്ശാ പട്ടം നല്കി.

## പള്ളികൂദാശ

ഹരിപ്പാട് : പുതുക്കി പണി കഴിപ്പിച്ച ഡാണാപ്പടി സെ. ജോർജ് പള്ളിയുടെ കൂദാശയും പെരുന്നാളും മെയ് 1, 2 തീയതികളിൽ നടന്നു. പ. കാതോലിക്കാ ബാവാ തിരുമനസ്സിലെ പ്രധാന കാർമ്മികത്വത്തിലും നിയുക്ത കാതോലിക്കാ മാർ തീമോത്തിയോസ്, മാർ ഒസ്താത്തിയോസ് എന്നി തിരുമേനിമാരുടെ സഹകാർമ്മികത്വത്തിലുമാണ് കൂദാശ നിർവ്വഹിക്കപ്പെട്ടത്. ഒന്നാം തീയതി മിഷൻ സെന്ററിൽനിന്ന് അഭിവന്ദ്യ തിരുമേനിമാരെ പള്ളിലേക്ക് ആഘോഷപൂർവ്വം സ്വീകരിച്ചു. സന്ധ്യാനമസ്കാരത്തെത്തുടർന്ന് കൂദാശയുടെ പ്രധാനഭാഗവും 2-ാം തീയതി പ്രഭാതനമസ്കാരത്തെ തുടർന്ന് രണ്ടാം ഭാഗവും നടത്തി. കൂദാശയ്ക്കുശേഷം അഭിവന്ദ്യ തിരുമേനിമാർ വി. മൂന്നുമേൽ കുർബ്ബാന അർപ്പിച്ചു. കുർബ്ബാനയ്ക്കുശേഷം ചേർന്ന സമ്മേളനത്തിൽ പ. ബാവാ അദ്ധ്യക്ഷ്യത വഹിച്ചു. മാർ തീമോത്തിയോസ്, മാർ ഒസ്താത്തിയോസ് എന്നീ തിരുമേനിമാർ ആശംസാപ്രസംഗം നടത്തി. ചെറിയ ഇടവകയാണെങ്കിലും മനോഹരമായ ഒരു പള്ളി പണി തീർക്കത്തക്കവണ്ണം അക്ഷീണപരിശ്രമം ചെയ്ത വികാരി ഫാ. റ്റി. സി. ജോണിനെ പ. ബാവാ തിരുമേനി അനുമോദിച്ചു. പള്ളിപണിയുടെ ചുമതല വഹിച്ച കോൺട്രാക്ടർക്കും മറ്റു പണിക്കാർക്കുമുള്ള സമ്മാനങ്ങൾ പ. ബാവാ വിതരണം ചെയ്തു. നേർച്ചവിളമ്പോടെ ചടങ്ങുകൾ പര്യവസാനിച്ചു.

## യാത്രയയപ്പ് നല്കി

ബത്തേരി ഭദ്രാസനത്തിലെ അമ്പായത്തോട് പള്ളിയിൽ സേവനം അനുഷ്ഠിച്ച ഫാ. റ്റി. പി. മാത്യൂസിന് ഹൃദയംഗമായ യാത്രയയപ്പ് നല്കി. വികാരി ഫാ. വർഗീസ് മന്ദ്രത്ത്, മജ്ഞു പീറ്റർ, അന്നക്കുട്ടി ജോൺ, പി. വി. പൗലൂസ്, ബാബു കൂടത്തിൽ എന്നിവർ പ്രസംഗിച്ചു. ഇടവകയുടെ ഉപഹാരം ഇടവകയിലെ ഏറ്റവും പ്രായംകൂടിയ ശ്രീ. ഇലവുംകുടി മത്തായി ബഹു. അച്ചന് നല്കി. ബഹു. അച്ചൻ മറുപടി പ്രസംഗം നടത്തി.

## അമേരിക്കൻ ഭദ്രാസന ഫാമിലി യൂത്ത്കോൺഫറൻസ്

മലങ്കര ഓർത്തഡോക്സ് സഭ, അമേരിക്കൻ ഭദ്രാസനത്തിൽ വർഷംതോറും നടത്തിവരാറുള്ള ഫാമിലിയൂത്ത് കോൺഫറൻസ് ഈ വർഷം ന്യൂയോർക്കിൽനിന്നും ഏകദേശം 150 മൈൽ അകലെയുള്ള പെൻസിൽവേനിയായിൽ എലിസബത്ത് ടൗൺ കോളജിൽവച്ച് ജൂലൈ മൂന്നു മുതൽ ആറുവരെയുള്ള തീയതികളിൽ നടത്തുന്നതിനു തീരുമാനിച്ചിരിക്കുന്നു.

അമേരിക്കൻ ഭദ്രാസനാധിപൻ അഭിവന്ദ്യ മാത്യൂസ് മാർ ബർന്നബാസ് തിരുമേനിയുടെ നേതൃത്വത്തിൽ നടത്തുന്ന ഈ സമ്മേളനത്തിൽ ഭദ്രാസനത്തിന്റെ സീനിയർ മെത്രാപ്പോലീത്താ അഭിവന്ദ്യ തോമസ് മാർ മക്കാറിയോസ്, അമേരിക്കയിൽ സന്ദർശനം നടത്തിക്കൊണ്ടിരിക്കുന്ന മാത്യൂസ് വൈദ്യൻ അച്ചൻ വ്ളാഡി മേഴ്സ് കോളജിൽ തിയോളജി പഠനം നടത്തിക്കൊണ്ടിരിക്കുന്ന എം. സി. പെരിയാൻ അച്ചൻ തുടങ്ങിയ പല പ്രശസ്ത വൈദികരും ആത്മായപ്രമുഖരും പങ്കെടുക്കും. "ബൈബിൾ - ദൈവവചനം" (The Bible - Word of God) എന്നതാണ് ഈ വർഷത്തെ സമ്മേളനത്തിന്റെ പഠനവിഷയമായി തെരഞ്ഞെടുത്തിരിക്കുന്നത്. പ്രഭാഷണങ്ങൾ കൂടാതെ, പ്രായമായവർക്കും യുവാക്കൾക്കും വേണ്ടിയുള്ള പ്രത്യേകം സ്ററഡിക്ലാസ്സുകൾ, വർക്കുഷോപ്പുകൾ, ധ്യാനയോഗം, കലാകായികവിനോദപരിപാടികൾ ഇവയെല്ലാം ഈ കോൺഫറൻസിന്റെ പ്രത്യേകതകളാണ്. അമേരിക്കയിലും ഇന്ത്യയിലുമുള്ള പ്രശസ്തരായ പല എഴുത്തുകാരുടെയും ആത്മീയ നേതാക്കളുടെയും ലേഖനങ്ങളും ആശംസകളും ഉൾക്കൊള്ളുന്ന സുവനീർ സമ്മേളനത്തോട് അനുബന്ധിച്ചു പ്രസിദ്ധീകരിക്കുന്നതാണ്.

ബഹുമാനപ്പെട്ട എം. കെ. കുറിയാക്കോസച്ചനും ബഹുമാനപ്പെട്ട ഡോ. എം. കെ. തോമസ്സച്ചനും കൺവീനർമാരായി പ്രവർത്തിക്കുന്ന ഈ സമ്മേളനത്തിന്റെ വിജയത്തിനവേണ്ടി നിരവധി യുവജനങ്ങൾ ഊർജ്ജസ്വലതയോടെ പ്രവർത്തിക്കുന്നുണ്ട്.

# The Programme Orientation of the WCC and the Orthodox Churches

**Father Dr. K M George**

As the World Council of Churches is fast approaching its 50th year of existence a realistic self-assessment that reflects the wisdom and maturity of half a century is in order.

Whatever be the nature of our vision for the future of the WCC we have to admit realistically that so far it remains essentially as a "council" of churches belonging to the Reformation heritage and the Orthodox Tradition. No sign of a constitutive participation of the Roman Catholic Church in WCC is anywhere in the horizon. As the WCC advances in years that possibility is, in fact, further receding. So the very title 'The World Council of Churches', though well meant and expressing our oikoumene-cal burden for the whole world, might appear to some to be pretentious. At best it reflects our vision and calling. Let me point out some of our historical difficulties.

1. The ecumenical vision of the WCC is forged mainly in the context of the continuing partnership between the Protestant and the Orthodox churches with some lateral and sporadic contributions from the Roman Catholic Church. Historically and doctrinally speaking, the Protestant and Orthodox families of churches when they met each other within the framework of the 20th century ecumenical movement, were reminded of a double estrangement that separated them.

The first estrangement was the rift between the East and the West, no matter when it began, 5th century or 11th century. Both traditions drifted apart culturally and theologically.

The second estrangement happened around the Reformation. The Churches which emerged from that powerful movement in the west broke ecclesiologically with the Roman Catholic Church creating an alienation within the western tradition. If the first alienation between the East and the West may be qualified as predominantly 'cultural' in the broad sense of the term, the second one raised more specifically ecclesiological - theological questions. So between the Protestant and Orthodox Churches lay the cultural-theological divide of a double estrangement. The underlying ecumenical question in the WCC fellowship is how to overcome this alienation, or is it possible at all?

2. We must take in to account the natural evolution in an organization like the WCC. A certain degree of bureaucratization and institutionalization has obviously become part of its survival mechanism over the years. Though this is the last thing the Orthodox member Churches expect of the WCC, the latter has naturally assumed some level of autonomy in generating programme thrusts and implementing the policies of the council without, however, overtly flouting constitutional and democratic norms. While many member churches actively oppose the suspected bureaucratic control of the programmes, the bureaucracy in its turn resists certain forms of ecclesiastical bureaucracy.

The physical location and the material resources of an international organization like the WCC obviously determine to a great extent the nature of its bureaucracy and its programme orientation. So some people tend to compare the style and also the fate of the WCC with that of some other international organizations which came up in the same period and location and in similar circumstances as far the condition of the world was concerned. Once the vision of a one world fades behind the hard realities of our world situation,the power source that generated

these organization is turned off.So is the case, they say, with an organization of churches that originally was afire with the vision of the one Church of Christ. The programmatic busy-ness of the world body while generating many good things for the churches and for the world at large, may still turn out to be the veil pulled over Moses' face to mask the passing out of the original glory.

3. The perception that the WCC represents the Western Protestant ethos conceiving its agenda has to be understood from a historical - cultural perspective. The Protestant Churches in general became the forum of all the dynamic missionary-theological - biblical currents that directly affected the shape of the WCC — from the 19[th] century evangelical revival to the contemporary contextual theologies. Those circles in the Protestant world which sincerely and self-consciosly underwent this experience believe that they were responding to the Word of God in their own historical situation. The major part of that response came through confessions, statements, spiritual fellowships and humanitarian action. Largely unaware of alternative ways of responding to God's word and even looking down upon all non western, non-Protestant traditions of Christian life, they seemed to believe in some sort of a theological - spiritual Darwinism. Many who belong to Protestant tradition in the ecumenical movement appear to believe that the Orthodox partners would gradually evolve and be enough enlightened by the gospel to become worthy ecumenical collaborators in progressive theological thinking, mission and service. While we should in all humility be willing to look self-critically at the internal life of our local Orthodox churches from the vantage point of the gospel of the Kingdom, it is also probably not unfair to say that the dominant cultural paradigm represented by the WCC is that of a lingering Enlightenment rationality an linear, modernist historical consciousness.

Every time the Orthodox Churches are made to feel the constraint to conform to this paradigm, there is uneasiness and frustration. (The "post modernist" ecumenism with its rule to have no rules can be more catastrophic in its impact on the Orthodox Churches.)

I have only pointed out some of the historically determined causes of suffering on both sides. As Christian Churches we have to reaffirm our hope in the risen Christ and the power of the Holy Spirit to overcome these and other obstacles in our path to genuine fellowship.

Let me now try to illustrate some of our ecumenical problems and possibilities in the areas of worship, interpretation and commitment with the help of three anecdotes, which are used in a figurative way and should not be pushed too literally. The first two are from my life in the Bossey Ecumenical Institute which was intended by its designer Visser't Hooft to be " a laboratory for the ecumenical movement". A cross section of the global Christian community lives there during every graduate School and makes great attempts to worship, study and live together in a spirit of Christian koinonia.

### *Incense and Nonsense*

One morning the common worship in Bossey was led by the Orthodox group. Naturally a lot of incence was used. Its fragrance filled the chapel. After the worship, a west European student came to me to complain that he had developed severe headache during the prayers because of the incense. I felt sorry and promised him not to use much incense next time. Very soon after a North American student approached me and said that it was the first time that he attend a worship service with incense and the smoke had cleared his sinus problem. He was literally encouraging me to use more incense next time.

This was a rather funny situation. The same worship produced" confessional" sickness and "confessional" healing.

The question is not whether incense is essential for worship or not. Of course, the orthodox can genuinely worship god without incense. But somehow incense has become an integral part of liturgical worship. Prayers make reference to it. The ever-rising prayer of the

whole church is deeply symbolised by it. "The Aroma of Christ" of which St. Paul speaks spiritually, is powerfully evoked by an olfactory sensation.

Perhaps, our life together in the WCC fellowship has helped us to discover the deeper dimensions of worshiping the Triune God. We have devised ways, at least in big ecumenical assemblies, to show to ourselves and to the world that we respect our diverse worship traditions. By human courtesy and also impelled by the the spirit of God we participate in each other's worship though we refrain from Eucharistic communion. But we pray intensely, bearing all the pain of division, for the eventual moment of joyful common celebration and communion. This by itself is a spiritually moving experience, 'living with a reality that transcends definition rather than with a definition which claims more substance than exists' (Visser't Hooft).

Yet mistrust and mutual accusation are the order of the day when it comes to the peak of the worship experience, namely Eucharistic communion. Behind the magical expression "eucharistic hospitality", one discovers a world of theological and ecclesiological difference between the Protestant and Orthodox families. Suddenly it occurs to us that we have not learned to respect each other or to be sensitive enough to perceive the theological position of the other. The same incense is both sickening and healing, both ecumenical and anti-ecumenical. We have not yet found a way in the WCC to go beyond this ambiguity.

The Orthodox turn to the East for public worship, Protestants and also Roman Catholics can turn to any direction. Of course, the Orthodox know that they can genuinely pray in any direction. But somehow, this very ancient practice of the undivided church is built into their liturgical experience. The East, source of light and life for all living things, powerfully reminds the community of the primordial paradise planted in the East and the eschatological rising of the Sun of Righteousness. An apparently insignificant symbol is so deeply theological and spiritually refreshing all the time you turn to the East. However, this can generate a bitter conflict in an ecumenical community like Bossey. The light of the East can hardly penetrate the enlightenment of the West, and the former is often sadly eclipsed.

Symbols which connect you with the whole humanity and the whole creation across the ages can be interpreted narrowly on both sides of the "confessional" divide.

We have to admit in all modesty that in ethos and orientation the partners in the ecumenical movement are still deeply divided. What we sometimes smugly call 'an ecumenical modus vivendi' could in reality be a submissive accommodation of the weaker partner to the stronger one. This relationship, however, conserves the seeds to bitterness and conflict.

But should we not pray together in such a situation? We should, by all means. Some of the most intense moments of prayer can be experienced in the ecumenical community while facing the desperately tall dividing walls. Especially as we pray together, fervently interceding for the suffering world outside, the ecumenical character of that prayer is remarkably heightened to the point of transcending symbols, definitions, and formulas. The whole ecumenical movement has to be reconceived as an act of prayer on behalf of God's world. The quality of our collaboration in the WCC will definitely change if the programmes are constantly undergirded by this orientation.

### *Particle and Patriarch*

Once in Bossey I had to prepare a theological lecture related to the topic of science and faith. My notes contained several references to "nuclear particles". The manuscript was given over to be word - processed at the secretariat. The printed copy, to my great perplexity, contained several "nuclear patriarchs". Though the computer was unable to make "confessional" corrections in my manuscript, the person behind it obviously could. This was, of course, an unintentional "typographical error" in our ordi-

nary language, but it uncovered deeper problems of ecumenical hermeneutics.

Am I, as an Orthodox staff person, always interpreted by non - Orthodox colleagues, as one so obsessed with traditional expressions that all my particles readily become patriarchs? 'What else does an Orthodox want to write about, after all?' can be a cynical assumption.

The hidden rules of communication and interpretation in the ecumenical movement are far more decisive and powerful than what we state in agreed declarations and 'final' reports. This is exactly where a forum like the WCC desperately needs help. The hermeneutical strings are held by communities back home. What is understood together in international forums is communicated weakly or strongly depending on geographical distance, time, and linguistic - cultural - doctrinal media. If our traditional prejudgment and mistrust of the others can get into the way of mutual communication and interpretation between persons working in a rather small body like the WCC how much more would be the hermeneutical distance between our respective communities? Fortunately living human communities can exercise a wisdom and hospitality towards the Other which an administrative set up like the WCC cannot. So some of the hard problems of "inter-confessional" or inter-traditional interpretation can be mellowed by the warmth of love and hospitality within communities. Only living communities secure in their own sense of identity can have the confidence to manifest such qualities to the Other or the stranger. Representatives of communities at impersonal international forums might tend to be more rigid, and self-assertive vis-a-vis the Other.

This calls for an ever deeper dependence of the ecumenical movement and its instruments like the WCC on the spiritual wealth an wisdom of real communities which are its member churches. On the one hand the WCC will have to re-examine the commitment of its personnel to their own church communities at home, and on the other, the churches will have to look more critically at the commitment to the world community of its representatives to the WCC. Only this genuine commitment can prepare the way for creative interpretation and authentic forms of theological discourse.

In spite of great efforts made by ecumenical leaders, groups and WCC organs like the Faith an Order Commission we are still travelling on parallel tracks, as to ecclesiology, ministry, sacramental theology, biblical interpretation and so on with an occasional waving and glancing to each other. However, the interpretative effort must go on, because of our mutual commitment in the name of Christ.

One thing both partners in the WCC need to do is to check the appropriateness of the inherited tools in interpreting each other's positions and motivations. If our joint efforts for the last 50 years or so have taught us this alphabet necessary for a minimum ecumenical literacy so that we do not read particle for patriarch and vice versa, we should be grateful to God and continue the struggle in all earnest.

### *Spectacle and Statement*

At the Canberra Assembly the presentation on the Holy Spirit by the Korean theologian struck headlines in the ecumenical press and became bitterly controversial. One should distinguish between the two aspects of her presentation: she put up a spectacle on stage together with many actors drawn from Australian aboriginal and Korean communities. She read out statements on the Holy Spirit and other spirits from a paper. Her statements became the object of strong criticism not only from the Orthodox but also from many Protestants who considered her formulations examples of bad theology.

However, one seldom heard any criticism of the spectacle she performed, probably because our theologians do not pretend to be critics of theatre. They deal only with words.

If she had performed only this spectacle without pronouncing statements, her message would have gotten through in a different mode and quality. But she is also a product of modern academic theology and so could not resist mak-

ing statements, mixing up things which hardly go together.

A spectacle (from Latin spectare — to look carefully) is the sum total of all that presents itself to our eyes and that stimulates a response from us.

The world is continually staging spectacles— some sad and pathetic, some joyful and tender, some triumphant and hilarious, some depraved and demonic. How do we respond to them as Christian churches? What is our model for any response?

Unfortunately, we look carefully (spectare) not at the spectacle itself, but at the statement. So we make statements, separate statements and counter statements while the spectacle goes unnoticed and unresponded to.

God's compassionate response to the tragic human spectacle was the incarnation, the self-emptying of God in Christ.

Can we consider the WCC programmes as adequate responses to the spectacle of poverty and suffering, of violence and war, of the trampling of human dignity by the power brokers of this world? Can we in our local churches content ourselves by relegating this response to some agencies out there and then continually make critical statements on the way they do it?

As we affirm our ecclesial identity in a prolific production of confessions and statements we are perhaps losing it. We know that the Orthodox tradition does not attribute any value to confessional statements apart from their doxological and philanthropic matrix. So the challenges for our communities is to become a spectacle, perhaps ridiculous and foolish looking to the world in the Pauline sense of the word, but boldly worshipping the Triune God and compassionately involved in all struggles for justice, peace and the restoration of the God-given dignity of creation.

### *Conclusion*

I wish to say, in conclusion, that the time has come for our churches to acknowledge gratefully and definitely the fellowship we have enjoyed in the World Council together with other churches the world over. The fellowship has drawn us from isolation and enabled us to perceive the spectacle of the world from a perspective that isolate individual churches would not have acquired by themselves.

Other possible perspectives there are. The time has also come for the Orthodox churches to discover these other ways of looking carefully at our reality and articulate these for the benefit of the ecumenical movement and other Christian bodies attached to it. Now whatever we do so as Orthodox churches for, against or beyond the World Council of Churches, we are inescapably in the ecumenical movement. If our churches stay away from shaping leadership within and amongst the churches for leading the ecumenical movement as a movement inspired by the Holy Spirit, we will for ever be intoning the liturgy of complaints. May the Holy Spirit challenge us to witness to the Risen Christ without hypocrisy and self-complacency, but with total sincerity.

(Talk at the W. C. C. Consultation at the Orthodox Centre, Chambesy, Geneva, June 19 - 24, 1995). • • • • •

## വാർത്തകൾ വാർത്തകൾ

### അനുരഞ്ജന കമ്മറ്റി

സുപ്രീംകോടതി വിധിയെ തുടർന്ന് മലങ്കരസഭയിൽ സമാധാനം പുനഃസ്ഥാപിക്കുന്നതിനുള്ള ശ്രമങ്ങൾ നടന്നു വരുന്നു. ഇതിലേക്ക് കാതോലിക്കാ ഭാഗത്തുനിന്ന് ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ്, ഡോ. മാത്യൂസ് മാർ സേവേറിയോസ് ഫാ. മത്തായി നൂറനാൽ, പി. സി. ഏബ്രഹാം, ഏ. കെ. തോമസ്, ഫാ. ജോസഫ് വെള്ളപ്പള്ളി, ജഗൻ പീലിപ്പോസ്, കെ. എം. മാത്യു, എം. റ്റി. പോൾ എന്നിവരടങ്ങിയ ഒരു Contact Committee യേയും എല്ലാ ഭദ്രാസന സെക്രട്ടറിമാരും ഫാ. റ്റി. ജെ. ജോഷ്വാ, സി. കെ. കൊച്ചുകോശി IAS എന്നിവരും ചേർന്നുള്ള ഒരു ആലോചനാ കമ്മറ്റിയേയും പ. ബാവാ നിയമിച്ചു.

പാത്രിയർക്കീസ് ഭാഗത്തുനിന്ന് തോമസ് മാർ ദീവന്നാസ്യോസ്, തോമസ് മാർ അത്താനാസ്യോസ് പുളിക്കപ്പറമ്പിൽ ജോസഫ് കോറെപ്പിസ്കോപ്പ, മൂലയിൽ കുറിയാക്കോസ് കോറെപ്പിസ്കോപ്പ, പി. യു. കുരുവിള, ഡോ. ബാബുപോൾ എന്നിവരടങ്ങിയ Contact കമ്മറ്റിയേയും നിയമിച്ചു.

രണ്ടാമത്തെ യോഗം കോട്ടയത്ത് സോഫിയാ സെൻററിൽ വച്ച് മെയ് 10 -ാം തീയതി കൂടി ചർച്ചകൾ നടത്തി. കമ്മറ്റികളുടെ മീറ്റിംഗ് അതതു ഭാഗത്ത് പല തവണ കൂടി ആലോചന നടത്തിയശേഷം സംയുക്തസമിതി കോട്ടയം ക്ലബിൽവച്ച് ജൂൺ 3 -ാം തീയതി ചേർന്ന് ആലോചനകൾ നടത്തി. ചർച്ചകൾ വളരെ ആശാവഹമാണെന്ന് റിപ്പോർട്ട് ചെയ്യുന്നത്.



മക്കോഡിയാ കേന്ദ്രമാക്കി ആരംഭിച്ച 'അഭയനികേതൻ' ഹോസ്പിറ്റലിന്റെ ഉദ്ഘാടനം കൽക്കട്ടാ ഭദ്രാസനാധിപൻ ഡോ. സ്തേഫാനോസ് മാർ തേവോദോസ്യോസും മദ്ധ്യപ്രദേശ് ഫോറസ്റ്റ് ആൻറ് റൂറൽ ഡെവലപ്മെൻറ് സെക്രട്ടറി. ശ്രീ. കെ. ററി. ചാക്കോ ഐ. എ. എസ് ഉം ചേർന്ന് നിർവ്വഹിക്കുന്നു. റമ്പാൻ സിറിൽ, ഗ്രാമപ്രമുഖൻ ഗ്ലാഡിലർ ആൽഫ്രെഡ്, ഡീ. പാപ്പച്ചൻ ആലക്കോട് എന്നിവരും മുൻനിരയിൽ. പിൻനിരയിൽ ഫാ. ജോർജ്ജ് മാത്യു, ഫാ. എം. സി. ജോർജ്ജ്, ഡോ. ശർമ്മ, ഫാ. ഷാജി മുകടിയിൽ സർപ്പഞ്ച് ശ്രീ. ഗരുഡിലാൽ എന്നിവരെയും കാണാം.



നാഗപ്പൂർ: സെൻറ് ജോർജ്ജ് ഓർത്തഡോക്സ് ഇടവകാംഗമായ ശ്രീ. കെ. ജെ. ജോർജ്ജ് വിജയശ്രീ അവാർഡിന് അർഹനായി. 1996 ഫെബ്രുവരി 20 ന് ഡൽഹിയിൽവച്ച് ഉത്തർപ്രദേശ് മുൻ ഗവർണർ ശ്രീ. സത്യനാരായണ റെഡ്ഡി അവാർഡ് ദാനം നിർവ്വഹിച്ചു. ഈ ചടങ്ങിൽ മഹാരാഷ്ട്ര ഗതാഗതവകുപ്പ് മന്ത്രി ശ്രീ. പ്രമോദ് നാൽവർക്കർ മുഖ്യാതിഥിയായിരുന്നു.

ഇൻഡ്യാ ഇൻറർനാഷണൽ ഫ്രെണ്ട്ഷിപ്പ് സൊസൈറ്റിയാണ് 'വിജയശ്രീ' അവാർഡ് ക്രമീകരിച്ചിട്ടുള്ളത്. സാമൂഹ്യക്ഷേമപ്രവർത്തനം, ആദ്ധ്യാത്മിക രംഗത്തുള്ള താത്പര്യം, തങ്ങളുടെ പ്രവർത്തനമേഖലകളിലുള്ള താത്പര്യം കാര്യക്ഷമത കൃത്യനിഷ്ഠ ഇവയാണ് അവാർഡിന് തെരഞ്ഞെടുക്കപ്പെടാനുള്ള മാനദണ്ഡം.

ശ്രീ. ജോർജ്ജ് ആൾ ഇൻഡ്യാ ബിൽഡേഴ്സ് അസോസിയേഷൻ വൈസ്പ്രസിഡൻറ്, നാഗപ്പൂർ റീജനൽ ചെയർമാൻ, കേരളീയ സമാജം പ്രസിഡൻറ്, കൽക്കട്ടാ ഭദ്രാസന പ്രസിദ്ധീകരണമായ 'ദ ലൈറ്റ്' മാഗസിന്റെ ഫൈനാൻസ് പ്രൊമോട്ടർ, മലങ്കരസഭാ മാനേജിംഗ് കമ്മിറ്റിയംഗം എന്നീ നിലകളിൽ പ്രവർത്തിച്ചുവരുന്നു.





സൺഡേസ്കൂൾ 12-ാം ക്ലാസിൽ ഒന്നാം റാങ്ക് നേടിയ ബിന്ദു അന്നമ്മ കോശി. പട്ടിക്കാട് സെ.പീറ്റേഴ്സ് & സെ. പോൾസ് ഇടവകയിൽ തടത്തിൽ പുത്തൻവീട്ടിൽ കോശിയുടെയും അന്നമ്മയുടെയും മകളാണ്.

# സൺഡേസ്കൂൾ വാർത്തകൾ

**പൊതുയോഗം:** സണ്ടേസ്കൂൾ അസോസിയേഷന്റെ 1995-ലെ വാർഷിക പൊതുയോഗം 1996 ജൂൺ മാസം 8-ാം തീയതി ശനിയാഴ്ച രാവിലെ 10:30-ന് ദേവലോകം കാതോലിക്കേറ്റ് ഓഡിറ്റോറിയത്തിൽ വച്ച് പ. കാതോലിക്കാ ബാവാതിരുമേനിയുടെ അദ്ധ്യക്ഷതയിൽ വച്ച് ചേർന്നു റവ.ഡോക്ടർ. ഫാ.ജേക്കബ് കുര്യൻ പ്രഭാഷണം നടത്തി.

1996 ജനുവരിയിൽ ആചരിച്ച ജീവകാരുണ്യ ദിനത്തിൽ, സണ്ടേസ്കൂളിൽനിന്ന് ശേഖരിച്ച 50,000 രൂപാ തിരുവനന്തപുരത്തുള്ള ഹോളി ട്രിനിറ്റി വികലാംഗ ഭവനത്തിന് നൽകി.

**എം.സി. ഗീവർഗീസ് സ്മാരക സമ്മാനം:** മുൻവർഷത്തേക്കാൾ അധികമായി ഒ.വി.ബി.എസ്. യൂണിറ്റുകൾ ഈ വർഷം സംഘടിപ്പിക്കപ്പെട്ടു.യൂണിറ്റ് പ്രവർത്തനത്തെപ്പറ്റിയും കുട്ടികൾ നല്കുന്ന വിലയിരുത്തൽ റിപ്പോർട്ട് പരിശോധിച്ച് ഓരോ സോണിൽ നിന്നും ലഭിക്കുന്ന ഏറ്റവും നല്ല റിപ്പോർട്ടിന് ഒരു സമ്മാനം നൽകുന്നതാണ്. ഇത് സണ്ടേസ്കൂൾ ഇൻസ്പെക്ടറും,ഒ.വി.ബി.എസ്. പ്രവർത്തകനുമായിരുന്ന പരേതനായ ശ്രീ എം. സി. ഗീവർഗീസിന്റെ (തിരുമൂലപുരം) സ്മരണയ്ക്കായി കഴിഞ്ഞ വർഷംമുതൽ ഏർപ്പെടുത്തിയിട്ടുള്ളതാണ്.

**നേതൃത്വ പരിശീലന ക്യാമ്പ്:** ഡിസ്ട്രിക്റ്റ് ഇൻസ്പെക്ടർമാർ, പ്രതിനിധികൾ, ഭദ്രാസന പ്രതിനിധികൾ, ഭദ്രാസനഡയറക്ടർമാർ- എന്നിവർക്കുവേണ്ടി ഓരോ മേഖലയിലും ഏകദിന സമ്മേളനം വരുന്ന ഓഗസ്റ്റിൽ നടത്തുക. പ്രവർത്തനങ്ങൾ ഊർജ്ജിതപ്പെടുത്തുന്നതിനും ഡിസ്ട്രിക്റ്റ് സമ്മേളനങ്ങൾ ഐക്യരൂപ്യപ്പെടുത്തുന്നതിനും ഇവ സഹായിക്കുമെന്ന് പ്രതീക്ഷിക്കുന്നു. പ്രസ്തുത ഭാരവാഹികൾ അതതു സമ്മേളനത്തിൽ നിർബന്ധമായും സംബന്ധിച്ചിരിക്കണം. പരിപാടിയും ക്ഷണക്കത്തും നേരിട്ട് അയച്ചു കൊടുക്കുന്നതാണ്.

**പാഠപുസ്തക വിതരണം:** അഞ്ച്, ആറ്, ഏഴ് എന്നീ ക്ലാസ്സുകളിലെ പാഠപുസ്തക പരിഷ്കരണത്തിനുള്ള പ്രാരംഭനടപടികൾ ആരംഭിച്ചു കഴിഞ്ഞു. ഇപ്പോഴുള്ള പുസ്തകങ്ങളെക്കുറിച്ചും, അവയിലെ പാഠങ്ങളെ സംബന്ധിച്ചും എന്തെങ്കിലും നിർദ്ദേശങ്ങൾ ഉണ്ടെങ്കിൽ ദയവായി അക്കാര്യം ഡി.ജി.യെ എഴുതി അറിയിക്കുക.

**സർട്ടിഫിക്കറ്റുകൾ:** പത്താം ക്ലാസിലെ സർട്ടിഫിക്കറ്റിന്റെ പുതിയ രൂപവും ഉള്ളടക്കവും ഏവരേയും ആകർഷിച്ചിട്ടുണ്ട് എന്ന് കരുതുന്നു. പത്താം ക്ലാസിലെയും പന്ത്രണ്ടാം ക്ലാസിലെയും സർട്ടിഫിക്കറ്റുകൾ കേന്ദ്ര ഓഫീസിൽനിന്നും, ഡിസ്ട്രിക്ട് ഇൻസ്പെക്ടർമാരെ ഏല്പിച്ചു കഴിഞ്ഞിട്ടുണ്ട്. വി. കുർബാനാനന്തരം പള്ളിയിൽവച്ച് വികാരി അച്ചന്മാർ വിജയികളായ കുട്ടികൾക്ക് അവ നൽകി അവരെ അനുമോദിക്കുകയും പ്രോത്സാഹിപ്പിക്കുയും ചെയ്യുന്നത് ഉചിതമായിരിക്കും.

ക്രിസ്തുവിൽ നിങ്ങളുടെ സഹപ്രവർത്തകൻ

**യോശുവാ അച്ചൻ**

● ● ● ● ● ● ● ● ● ● ●

## വാർത്തകൾ വാർത്തകൾ വാർത്തകൾ

**ഒറീസ്സയിലെ കലഹണ്ടിയിൽ 36 ഏക്കർ സ്ഥലം മലങ്കരസഭാ മിഷ്യൻ സൊസൈറ്റിക്കായി വിലയ്ക്കു വാങ്ങുന്നു.**

ഏക്കറിന് 20000 രൂപാ മാത്രം വില. ഒരു വ്യക്തി 20 ഏക്കർ സ്ഥലം വാങ്ങിതരും, ആദ്യഗഡുവായി 1/2 ലക്ഷം രൂപാ അദ്ദേഹം തന്നുകഴിഞ്ഞു. ബാക്കി 16 ഏക്കറിന് പലരും ഇരുപതിനായിരം രൂപാ വീതം തന്നു കൊണ്ടിരിക്കുന്നു. കഴിവതും സ്ഥലം വാങ്ങി തരിക. ചെക്കിൽ എഴുതേണ്ടത്. 'Kalahandi Development Project'

ഈ സ്ഥലത്ത് ആശുപത്രി ബാലഗ്രാം, കൃഷി, മുതലായവ നടത്തി കലഹണ്ടിയുടെ പട്ടിണി മരണം മാറ്റാം.

**മിഷ്യൻ ബോർഡ് പ്രസിഡണ്ട്**
**ഒസ്താത്തിയോസ് മെത്രാപ്പോലിത്താ.**

### മലങ്കര അസോസ്യേഷൻ

സുപ്രീം കോടതി നിർദ്ദേശപ്രകാരം മലങ്കര അസോസ്യേഷൻ കഴിയുന്നതും വേഗം കൂടുന്നതിനുള്ള പ്രാരംഭപ്രവർത്തനങ്ങൾ ആരംഭിച്ചു. ഓരോ ഇടവകയിലെയും അസോസ്യേഷനിൽ സംബന്ധിക്കുന്നതിന് തെരഞ്ഞെടുക്കുന്ന ആളുകളുടെ ലിസ്റ്റ് 1996 മെയ് 20 നു മുമ്പ് സഭാകേന്ദ്രത്തിലേക്ക് അയക്കുന്നതിന് മലങ്കര മെത്രാപ്പോലിത്താ കൂടയായ പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനി ക്ലാനായ ഭദ്രാസനത്തിലെ പള്ളികൾ ഉൾപ്പെടെ എല്ലാ പള്ളികൾക്കും കല്പന അയച്ചിട്ടുണ്ട്.

### അറിയിപ്പ്

ഹരിപ്പാട് സെന്റ് തോമസ്സ് ഓർത്തഡോക്സ് മിഷൻ സെന്ററിന്റെ ആഭിമുഖ്യത്തിൽ നടത്തി വരുന്ന സെന്റ് തോമസ്സ് ബാലഭവനിലേക്ക് നിരാലംബരും നിർദ്ദനരുമായ 5 വയസ്സിനും 12 വയസ്സിനും മദ്ധ്യേ പ്രായമുള്ള ഏതാനും ബാലന്മാരെ എടുക്കുന്നതാണ്.

കുട്ടികളെ ചേർക്കുവാനാഗ്രഹിക്കുന്ന രക്ഷകർത്താക്കൾ അവരുടെ സ്ഥലത്തെ ഓർത്തഡോക്സ് പള്ളി വികാരിയുടെ ശുപാർശകത്തുസഹിതം ഉള്ള അപേക്ഷയുമായി കുട്ടിയോടൊപ്പം ഹരിപ്പാട് ഓർത്തഡോക്സ് മിഷൻ സെന്ററിൽ ഹാജരാകേണ്ടതാണ്.



**Florida ST. Thomas Community Services** ப. കാതോലിക്കാബാവാ ഉത്ഘാടനം ചെയ്തു പ്രസംഗിക്കുന്നു.

ഇൻഡ്യൻ ഓർത്തഡോക്സ് ഇടവകയുടെ സാമൂഹ്യവികസന പ്രസ്ഥാനമായ സെൻറ് തോമസ് കമ്മ്യൂണിറ്റി സർവീസിൻെറ ഔപചാരികമായ ഉത്ഘാടനം 1996 ഏപ്രിൽ 19 - ന് വെള്ളിയാഴ്ച 4.30 ന് പ. കാതോലിക്കാ ബാവാ നിർവ്വഹിച്ചു. സ്വയം തൊഴിൽ കണ്ടെത്തലിനും, വിദ്യാഭ്യാസ സഹായത്തിനും, ഭവനനിർമ്മാണ പദ്ധതികൾക്കും മറ്റും പ്രോത്സാഹനവും, കൈത്താങ്ങലും നല്കുന്ന ഒരു പ്രസ്ഥാനമാണ് St. Thomas Community Services.

കാരാപ്പുഴ ഇടവകാംഗമായ ഷിബു ജോസഫിന് സ്വയം തൊഴിൽ കണ്ടെത്താനുള്ള 25,000 രൂപാ നല്കികൊണ്ടാണ് പ. ബാവാ ഉത്ഘാടനകർമ്മം നിർവ്വഹിച്ചത്. ഉത്ഘാടന പ്രസംഗത്തിൽ പ. ബാവാ 'പ്രേഷിതവൃത്തി പ്രവർത്തനത്തിലൂടെ' എന്ന സെൻറ് തോമസ് ഇടവകയുടെ ആശയത്തെ പ്രശംസിച്ചു. കഷ്ടപ്പെടുന്നവരെ സഹായിക്കുവാൻ ഇട വക എടുക്കുന്ന തീരുമാനങ്ങളെ പ. ബാവാ മുക്തകണ്ഠം പ്രശംസിക്കുകയും, ഇടവകക്കാരെയും അഭിനന്ദിക്കുകയും ചെയ്തു.

സാധുസംരക്ഷണത്തിനു അനന്യസാധാരണമായി ഒരു കാഴ്ചപാടാണ് ഈ ഇടവകയ്ക്ക് ഉള്ളതെന്നു ബ. പി. വി. വർഗീസ് ക്ലേറി അച്ചൻ പറഞ്ഞു.

ഈ ചെറിയ ഇടവകയുടെ വലിയ സ്വപ്നവും അത് സാക്ഷാത്ക്കരിക്കാനുള്ള അവ രുടെ ഉദ്ധ്യമവും അനുകരണീയമാണന്ന്. ആശംസ പ്രസംഗത്തിൽ അഭിവന്ദ്യ തേയോഫോറസ് റമ്പാൻ ഓർമ്മിപ്പിച്ച തുക സ്വീകരിച്ച തൻെറ സ്വപ്നസാക്ഷത്ക്കാരത്തിന് ഒരു കൈത്താങ്ങു നല്കിയ ഇടവകയോടുള്ള നന്ദി രേഖപ്പെടുത്തി കൊണ്ട് മി. ഷിബു സംസാരിച്ചു.

പ്രസ്ഥാനം പ്രസിഡൻറും, ഇടവകവികാരിയുമായ റവ. ഡോ. ജോയി പൈങ്ങോലി സ്വാഗതവും, ഇടവകാംഗമായ ശ്രീ. എം. വി. ചാക്കോ കൃതജ്ഞതയും പ്രകാശിപ്പിച്ചു. ചെറിയ ഇടവകയുടെ ഒരു വലിയ ആഗ്രഹമാണ് 'പ്രേഷിതവൃത്തി പ്രവർത്തനത്തിൽ' എന്ന് ജോയിയച്ചൻ പ്രസ്താവിച്ചു. അധരചർവ്വണം കൊണ്ടുദ്ഘോഷിക്കുന്നതിലുമുപരി മനസ്സിൻെറ പലകയിലെഴുതി ദൈനദിനം ജീവിതത്തിൽ പ്രാവർത്തികമാക്കുന്നതിനുള്ളതാണ് ക്രൈസ്തവ വിശ്വാസം എന്നും അദ്ദേഹം പറഞ്ഞു.

Licence No. 475. 11th APRIL 1946. Registered No. KL KTM - 38

# THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM - 686 038



യുവജനപ്രസ്ഥാനം 60-ാം വാർഷികം കോട്ടയം മാർ ഏലിയാ കത്തീഡ്രലിൽ പ. കാതോലിക്കാ ബാവാ ഉത്ഘാടനം ചെയ്യുന്നു. പ്രസ്ഥാനം പ്രസിഡന്റ് പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ, വൈസ് പ്രസിഡന്റ് ഫാ. കെ.വി. പോൾ, ജനറൽ സെക്രട്ടറി ഫാ. ജോൺസൺ കോട്ടപ്പുറത്ത്, ഫാ. ഡോ. ജേക്കബ്ബ് കുര്യൻ, ജില്ലാ പഞ്ചായത്ത് പ്രസിഡന്റ് സജി ഓലിക്കര എന്നിവർ സമീപം.

**Printed and published by Fr. T.G. Zacharia**
For Orthodox Viswasa Paripalana Samithy, Kottayam
at the Catholicate Press, Kottayam - 38
**Chief Editor Rev. Dr. Jacob Kurian**